മലങ്കര

# ഇടവകാപത്രിക

പുസ്തകം ൪ ൲൭൰൧ കുംഭം ലക്കം ൨

## കേസറിയായുടെ മാർ ബസേലിയോസ ബാവാ

'മഹാൻ' എന്നുകൂടി വിളിക്കപ്പെടുന്ന കേസറിയായുടെ മാർ ബസേലിയോസ ബാവാ, കപ്പദോക്കിയായിൽ ദൈവഭക്തിയുള്ള ഒരു കുഡുംബത്തിൽ ജനിച്ചു. ഈ കുഡുംബത്തിൽ പലപരിശുദ്ധന്മാരും സഹദേന്മാരും ഉണ്ടായിട്ടുണ്ടു. ഇദ്ദേഹത്തിന്റെ പിതാമഹനും മാതാമഹിയും ഗലേറിയോസിന്റെ പീഢകാലത്തു ഞെരുക്കം സഹിച്ചവരായിരുന്നു. അവരുടെ മകൻ ബസേലിയോസ എന്നആളും അയാളുടെ ഭാൎയ്യ എമ്മേലിയായും മകൾ മക്രീനായും പരിശുദ്ധ സ്ത്രീകളായി അംഗീകരിക്കപ്പെട്ടവർ ആയിരുന്നു.

പരിശുദ്ധനായ മാർ ബസേലിയോസ ക്രി. ൩൨൦-ാമാണ്ടിടക്കാണ ജനിച്ചതു. നൂസായുടെ മാർ ഗ്രീഗോറിയോസ, സെബെസ്തിയുടെ മാർപത്രോസ എന്നീ സഭാപിതാക്കൾ മാർ ബസേലിയോസ്സുബാവായുടെ അനുജന്മാർ ആയിരുന്നതിനാൽ ഒരുതലമുറയിൽ മൂന്നു മെല്പട്ടക്കാർ, മൂന്നു പ്രസിദ്ധപ്പെട്ട സഭാപിതാക്കൾതന്നെ ആ കുഡുംബത്തിൽ ഉണ്ടായിരുന്നു. ബാല്യത്തിൽ ബസേലിയോസ്സു മരണത്തോളം അടുത്ത രോഗത്തിൽ കിടന്നപ്പോൾ പിതാവു വ്യസനത്തോടെ പ്രാൎത്ഥിക്കയും ആരാത്രി കൎത്താവു ദൎശനത്തിൽ "നിന്റെ പുത്രൻ ജീവിച്ചിരിക്കുന്നു" എന്നുപറകയും ഉടൻ രോഗം ശമിക്കയും ചെയ്തു. ബാല്യത്തിൽ പല പ്രധാന പാഠകശാലയിൽ വിദ്യഅഭ്യസിച്ചു ആദ്യംകേസറിയായിലാണ അഭ്യസിച്ചതു. അവിടെവച്ചു സാമാന്യത്തിൽ അധികം യോഗ്യത സമ്പാദിച്ചതിനാൽ പ്രസംഗിക്കുന്നതിനു മുമ്പു പ്രസംഗിയെന്നും തത്വശാസ്ത്രം പഠിക്കുന്നതിനുമുമ്പു തത്വശാസ്ത്രിയെന്നും പട്ടമേല്ക്കുന്നതിനുമുമ്പു പാദ്രിഎന്നും ഇദ്ദേഹത്തെ വിളിക്കുവാൻ തുടങ്ങി. അനന്തരം കുസ്തന്തിനോപുരിയിലും പിന്നാലെ വിശ്വവിശ്രുതമായിരുന്ന അതേനായിലെ പാഠകശാലയിലും പോയിപഠിച്ചു. ഈ കാലത്തു പല വിദ്വാന്മാരുടെയും സഖിത്വം സമ്പാദിച്ചു. പാഠശാല വിട്ടശേഷം സ്വദേശത്തു എത്തിയപ്പോൾ നെവൊകേസറിയായിൽ ഒരു അദ്ധ്യാപകവേലയ്ക്കു താൻ ക്ഷണിക്കപ്പെട്ടു. എങ്കിലും തന്റെ സഹോദരിയും പുണ്യ

വാളത്തിയുമായിരുന്ന മക്രീനാ തന്നെ മിശിഹായുടെവേലയ്ക്കു ഉത്സാഹിപ്പിച്ചു. അവളുടെ ഗുണദോഷം ഇദ്ദേഹത്തിൻെറ മനസ്സിനെ തിരിപ്പിച്ചു. അനന്തരം ഉണ്ടായ മാററത്തെക്കുറിച്ചു ബസേലിയോസു തന്നെ പറയുന്നതു എന്തന്നാൽ: "ശുദ്ധതയുടെ ഉപദേശത്തിൽ പ്രവേശിപ്പാൻ വഴി കാണിക്കണമെന്നു ഞാൻ പ്രാർത്ഥിച്ചു. ദുഷ്ടന്മാരോടു കൂടെയുള്ള സഹവാസത്തിൽ വഷളായിരുന്ന എൻെറ സ്വഭാവത്തെ നന്നാക്കണമെന്നു എനിക്കു ആഗ്രഹം ഉണ്ടായി. ശുദ്ധ പുസ്തകങ്ങളെ വായിച്ചപ്പോൾ നമ്മുടെ വകകളെ വിററു ദരിദ്രന്മാരായ സഹോദരന്മാരോടു ചേരുകയും ലോകത്തെ ഉപേക്ഷിക്കയും ചെയ്യുന്നതു പൂർണ്ണതയ്ക്കു നല്ല മാർഗ്ഗമെന്നു കണ്ടപ്പോൾ ഈ വഴിയെ തിരഞ്ഞെടുത്ത ഒരു സഹോദരനെ കണ്ടാൽ അവനോടുകൂടി ചേരാമെന്നു ഞാൻ ആഗ്രഹിച്ചു. ഇങ്ങനെയുള്ള അനേകരെ അലക്സന്ത്രിയായിലും ഇജിപ്തിൻെറ മററുഭാഗങ്ങളിലും പലസ്തീനിലും സൂറിയായിലും മെസൊപ്പൊത്താമിയായിലും ഞാൻ കണ്ടു. അവരുടെ ഭക്ഷണലഘുത്വവും സഹനശീലവും പ്രാർത്ഥനയിൽ തീക്ഷ്ണതയും ഉറക്കമൊഴിച്ചിലും വിശപ്പിലും ദാഹത്തിലും ശീതത്തിലും നഗ്നതയിലും ജഡത്തെ വിചാരിക്കാതെ ആത്മാവിനെമാത്രം നോക്കുന്നതും കണ്ടു ഞാൻ അതിശയിച്ചു. ശരീരത്തെക്കുറിച്ചും അതിൻെറ ആവശ്യങ്ങളെക്കുറിച്ചും ചിന്തിക്കാതെ ജഡമാതങ്ങളുടേതല്ലന്നുള്ള ഭാവത്തിൽ ജീവിച്ചതിനാൽ ഇവിടെ അന്യനും സ്വർഗ്ഗത്തിൽ നിത്യവാസിയും ആയിരിക്കുന്നതു എങ്ങനെയെന്നു അവർ പ്രവൃത്തിയാൽ കാണിച്ചിരുന്നു. ഇതിനെകണ്ടു ആശ്ചര്യപ്പെട്ടപ്പോൾ ഞാനും ഈ മനുഷ്യരെ കണ്ടുപഠിക്കുന്നവനാകണമെന്നു പ്രാർത്ഥിച്ചു". ഇങ്ങനെ ദയറാവാസിയാകണമെന്നു നിശ്ചയിച്ചു. അന്നേസി എന്ന സ്ഥലത്തു താനും സഹോദരൻ ഗ്രീഗോറിയോസും സന്യാസ സത്യം ചെയ്തു താമസിച്ചു. തൻെറ ഭക്ഷണം അപ്പവും വെള്ളവും ഉടുപ്പു ചാക്കുശീലയും ആയിരുന്നു.

ഈ വാസത്തേക്കുറിച്ചു ഒരിക്കൽ ഇപ്രകാരം താൻ പറഞ്ഞു. "ഭൂമിയിൽ ദൈവദൂതന്മാരുടെ രാഗത്തെ കണ്ടുപഠിക്കുന്നതിനേയും ഉഷസ്സിൽ പ്രാർത്ഥനയ്ക്കു ബദ്ധപ്പെടുന്നതിനേയും സ്രഷ്ടാവിനെ സംഗീതങ്ങളാൽ ബഹുമാനിക്കുന്നതിനെയും ഉപ്പുകൊണ്ടു ഭക്ഷണം രുചിപ്പിക്കുന്നതുപൊലെ വേലകളെ പ്രാർത്ഥനയും കീർത്തനവുംകൊണ്ടു രുചിപ്പിക്കുന്നതിനെയുംകാൾ അനുഗ്രഹിക്കപ്പെട്ടതു എന്തുള്ളു'.

ദയറായിൽ പ്രവെശിച്ചിട്ടു രണ്ടുവർഷം തികഞ്ഞപ്പൊൾ ബസെലിയൂസ കാറൊയാപട്ടവും ൩൬൪-ൽ കത്തനാർ പട്ടവും ഏററു. "പട്ടത്വത്തിൻെറ ശ്രേഷ്ഠമുള്ള പദവിയിലെക്കു പ്രവെശിപ്പാൻ യോഗ്യതയില്ല"ന്നുള്ള താഴ്മയാൽ നിർബ്ബന്ധത്താൽമാത്രം ഏററു എന്ന ഒരു എഴുത്തിൽ പ്രസ്താവിച്ചിട്ടുണ്ടു. അന്നു കേസറിയായുടെ മേല്പട്ടക്കാരനായിരുന്ന എവുസെബിയൊസ അത്രപഠിത്വമുള്ള ആൾ അല്ലാഞ്ഞതിനാൽ ബസെലിയൊസ അദ്ദേഹത്തിൻെറ പ്രധാന ആലൊചനക്കാരനായി. തനിക്കു ജോലിയും വർദ്ധിച്ചു- ഈ സമയത്തു അറിയൊസിൻെറ

എടത്തുടിൽ വിശ്വസിച്ചിരുന്ന വാലെൻസ ചക്രവൎത്തിയാകയും സഭയെല്ലാം ൟ ഇടത്തൂട്ടിലെക്കു ചേൎക്കുവാൻ ബലപ്രവൃത്തികയും ചെയ്തിരുന്നതിനാൽ സത്യവിശ്വാസത്തെ ഉറപ്പിക്കുവാൻ ബെസെലിയൂസ വളരെ പ്രസംഗങ്ങൾ നടത്തി. തന്റെ പ്രസംഗങ്ങൾ ചുട്ടുപിടിപ്പിക്കുന്നവയായിരുന്നു. ൩൬൮-ൽ കേസറിയായിൽ ഒരു കന്മഴയും ഭൂകമ്പവും പിന്നാലെ ക്ഷാമവും ഉണ്ടായതിനാൽ ദരിദ്രന്മാരെ പോററുന്നതിനു വളരെ പ്രയാസപ്പെട്ടു. തന്റെ പിതാവിന്റെ വകയായി കുറെ വസ്തുകൾ ഉണ്ടായിരുന്നതു ൟ സമയത്തു വിററു ദരിദ്രന്മാരെ പോഷിപ്പിച്ചു. പ്രസംഗങ്ങളുടെ മൂൎച്ചകൊണ്ടു ധനവാന്മാരും തങ്ങളുടെ അറകളെ ദരിദ്രന്മാൎക്കു തുറന്നു കൊടുത്തുതുടങ്ങി. ഇങ്ങനെ ക്ഷാമകാലത്തു കെസറിയാക്കാൎക്കു താൻ ഒരു പുതിയ യൌസെപ്പായി ഭവിച്ചു എന്നു തന്നെക്കുറിച്ചു പറിഞ്ഞിരിക്കുന്നു.

൩൭൦-ൽ കേസറിയായുടെ മേല്പട്ടക്കാരൻ മരിച്ചപ്പോൾ പിന്തുടൎച്ചയ്ക്കു ബസേലിയോസിനെക്കാൾ യോഗ്യൻ ഇല്ലന്നു ജനങ്ങൾ അട്ടഹാസിച്ചു. ക്ഷാമകാലത്തു തന്റെ പ്രസംഗങ്ങളാൽ വിരുദ്ധപ്പെട്ടിരുന്ന ചില ലുബ്ധന്മാരും അറിയൂസവിശ്വാസികളും ഇദ്ദേഹത്തിന്റെ ഉയൎച്ചയ്ക്കു തടസ്സക്കാരായിരുന്നു. വൃദ്ധനായ നസിയാൻസ്സുസിന്റെ മാർ ഗ്രിഗോറിയോസബാവാ ൟ സന്ദൎഭത്തിൽ ബസേലിയോസിനെ തന്നെ പ്രതിഷ്ഠിക്കണമെന്നു സിദ്ധാന്തിച്ചു. പ്രതിഷ്ഠയ്ക്കു വിരോധ കക്ഷികളായ പല മെത്രാന്മാരും ചെന്നില്ലാ. എങ്കിലും സ്ഥാനാരോഹണം കഴിഞ്ഞപ്പോൾ "പരിശുദ്ധാത്മാവു ജയിച്ചു" എന്നു ഗ്രിഗോറിയോസ പ്രസംഗിച്ചു. ഇങ്ങനെ മാർ ബസെലിയൂസ കേസറിയായുടെ മെത്രാപ്പോലീത്തായായിതീൎന്നു. പൊന്തൂസ, അൎമ്മേനിയാ, ഗലാത്തിയാ, ബിത്തിനിയാ, ൟ ഇടവക മെത്രാന്മാർ കെസറിയാ മഹാ ഇടവകയ്ക്കു കീഴായിരുന്നു. കേസറിയാ സിംഹാസനം ബസേലിയോസിനു ഒരു സുഖമുള്ള കിടക്കയല്ലായിരുന്നു. വിരോധികളായിരുന്ന മെത്രാന്മാരും ജനങ്ങളും ഇദ്ദേഹത്തെക്കുറിച്ചു അപവാദം പ്രസ്താവിക്കുവാനും ഇടത്തുട ആരോപിപ്പാനുംതുടങ്ങി. ൟസന്ദൎഭത്തിൽ അന്ത്യോഖ്യായുടെ മാർ മിലേത്തൂസ പാത്രിയൎക്കീസിനു എഴുതിയ ഒരു എഴുത്തിൽ ഇപ്രകാരം പറഞ്ഞു. "ഇവിടെ കാൎയ്യങ്ങൾ എല്ലാം അതിവേദനയിൽ ആയിരിക്കുന്നു. എന്റെ ആശ്വാസം മുഴുവൻ അവിടത്തെ പരിശുദ്ധതയെക്കുറിച്ചുള്ള വിചാരത്തിൽ മാത്രമാകുന്നു." എങ്കിലും ക്രമെണ പരിശുദ്ധന്റെ പ്രസംഗവും നടപടിയും ക്ഷമയും ൟ ശത്രുപക്ഷക്കാരെ ലജ്ജിപ്പിച്ചു. ഇവർ എല്ലാവരും തന്റെ മുമ്പാകെവന്നു മാപ്പുപറഞ്ഞു. എങ്കിലും ഇതു നാമമാത്രമായ ഒരു യോജിപ്പായിരുന്നു. അവരുടെ പൂൎവ്വവിരുദ്ധം ഹൃദയത്തിൽ നിന്നു നീങ്ങിയിരുന്നില്ല. പിൻകാലത്തും തരംവരുമ്പോൾ ഒക്കയും ഇവർ പരിശുദ്ധനു മുള്ളുകളായിരുന്നു. പുറമെയുള്ള വഴക്കുകളിലും അറിയോസുകാരുടെ ഉപദ്രവങ്ങളിലും അവരെ തടുക്കുവാനുള്ള ശ്രമങ്ങളിലും പ്രയത്നിച്ചതിനിടയിൽ തന്റെ സ്വന്ത ഇടവകയുടെ ഭരണത്തിലും ഒട്ടും ദൃഷ്ടിക്കുറവുണ്ടായിരുന്നില്ല.

വ്യഭിചാരികളായ പട്ടക്കാരെ ഒക്കയും മുടക്കി, കൈക്കൂലിക്കു പട്ടംകൊടുക്കുന്ന മെത്രാന്മാരുടെ നടപടികളെ ഭേദപ്പെടുത്തിച്ചു. പട്ടക്കാരുടെ തിരഞ്ഞെടുപ്പിന്നു ചില വ്യവസ്ഥകൾ ഉണ്ടാക്കി. തന്റെ സഹായം ആൎക്കു എവിടെ ആവശ്യപ്പെട്ടുവൊ അവിടെ നീട്ടികൊടുപ്പാൻ തയ്യാറായിരുന്നു. ജനങ്ങളെ അനുതാപത്തിലെക്കു വരുത്തുവാൻ വളരെ ശ്രമം ചെയ്തു.

ഇനിയത്തെ കഥ മാർ ബസേലിയോസിന്റെ വലിയ ഞെരുക്ക കാലത്തെതാകുന്നു. ൩൬൪ മുതൽ ൩൭൮ വരെ കുസ്തന്തിനൊപുരിയിലെ രോമ്മാ ചക്രവൎത്തികൾ അറിയൂസ ഇടത്തുടിനെ പുലൎത്തുന്നവരായിരുന്നു. അവരിൽ ഒരുവനായിരുന്ന വാലൻസ തന്റെ രാജ്യം ഒട്ടുക്കു, സത്യവിശ്വാസികളായ മെല്പട്ടക്കാരെ പീഢിപ്പിച്ചു വന്നിരുന്നു. മാർ ബസേലിയോസിനെ ഉപദ്രവിപ്പാൻ മൊദെസ്തൂസ എന്നപേരായ സേനാപതിയെ ൩൭൦-ൽ ചക്രവൎത്തി കേസറിയായിക്കു അയച്ചു. പരിശുദ്ധന്റെ സ്നേഹിതന്മാരിൽ ചിലർ ഓടിപ്പോകണമെന്നു ആലോചന പറഞ്ഞുകൊടുത്തു. ഇടയൻ ഓടിയാൽ ആടുകളെ അടിമയാക്കുന്നതിന്നു സംശയമുണ്ടൊ എന്നായിരുന്നു ഇതിന്നു പറഞ്ഞ മറുപടി. സേനാപതി പരിശുദ്ധനെ തന്റെ മുമ്പാകെ നിൎത്തി- താഴെ പറയും പ്രകാരം സംഭാഷണം നടന്നു-

സേനാപതി—നീ മഹാശക്തനായ രാജാവിന്റെ ആജ്ഞയെ തനിച്ചു എതൃക്കുന്നതു എന്തുകൊണ്ടു?

ബസേലിയോസ—മനസ്സിലായില്ല- ഞാൻ എന്താണ ദോഷം ചെയ്തു

സെ- ചക്രവൎത്തിയുടെ വിശ്വാസത്തിൽ എല്ലാവരും ചേൎന്നിരിക്കുന്നു- നീ മാത്രം എതൃക്കാമൊ-

ബ- ചക്രവൎത്തിയുടെ ഇഷ്ടമല്ലിനിക്കു കാൎയ്യം- ഞാൻ ദൈവത്തിന്റെ സൃഷ്ടിയാകകൊണ്ടു ഒരു സൃഷ്ടിയെ വന്ദിക്കാവുന്നതല്ല-

സെ- ഞങ്ങൾ ഏതുമില്ലെന്നാണൊ നീ വിചാരിക്കുന്നതു.

ബ- നീ ഒരു ഉദ്യോഗസ്ഥനാണ- ഉദ്യോഗസ്ഥന്മാരിൽ പ്രമാണിയുമാണ- എന്നാലും ദൈവത്തെക്കാൾ നിന്നെ അധികം ബഹുമാനിക്കെണ്ടതല്ല-

സെ- (ഇതിങ്കൽ സേനാപതി ക്രുദ്ധിച്ചു തുള്ളികൊണ്ടു) നീ എന്റെ ശക്തിയെ ഭയപ്പെടുകയില്ലയൊ-

ബ- ഞാൻ എന്തിനുഭയപ്പെടുന്നു ഇനിക്കു എന്തുവരുത്താൻകഴിയും.

സെ— എന്തു എന്റെ അധികാരത്തിൽ ഉള്ളതെല്ലാം ചെയ്യാം. ദൃഷ്ടാന്തമായിട്ടു വസ്തുക്കളെ കണ്ടുകെട്ടുക, നാടുകടത്തുക, പീഢിപ്പിക്ക കൊല്ലുക ഇവതന്നെ.

ബ—ഇത്രെ ഉള്ളൊ. ഇതൊന്നും എന്നെ ഉപദ്രവിക്കയില്ല. ഞാൻ ധരിച്ചിരിക്കുന്ന ഉടുപ്പും ചില പുസ്തകങ്ങളുമല്ലാതെ ഇനിക്കൊന്നുമില്ലാതിരിക്കുമ്പോൾ കണ്ടുകെട്ടാനൊന്നുമില്ല- ഇനിക്കു എവിടെയും സുഖവാസസ്ഥലമാകകൊണ്ടു നാടുകടത്തു ഏതുമില്ല- ഞാൻ ഇപ്പൊൾതാമസി

ക്കുന്നംരംസ്ഥലം എന്റേതല്ല. എവിടെ താമസിപ്പിച്ചാലും ആ സ്ഥലം ദൈവത്തിന്റേതും ഞാൻ അവിടെ ഒരു അന്യനും പരദേശിയും മാത്രവും ആകുന്നു. പീഡകളെക്കുറിച്ചൊ ഇനിക്ക ഒട്ടും ഭയമില്ല. എന്തന്നാൽ ഇനിക്ക സ്വന്തശരീരമില്ല. ഈ ശരീരം ആക്കും എന്തിനും ഏല്പിച്ചു കൊടുക്കുവാൻ വിരോധമില്ലാത്തതാണ. നിനക്കു അതിന്മെൽ മാത്രമെ അധികാരമുള്ളുവല്ലൊ. മരണമൊ അതു ഞാൻ സെവിക്കുന്ന ദൈവത്തിങ്കലെക്കു എത്രയും വെഗത്തിൽ എന്നെ കൊണ്ടുപൊകുന്ന ഒരു ഉപകാരിയാകുന്നു.

സെ—എന്റെ മുമ്പാകെ ഒരുത്തനും ഇത്ര ധൈര്യത്തൊടെ സംസാരിച്ചിട്ടില്ല.

ബ—പക്ഷെ സാക്ഷാൽ ഒരു മെത്രാനെ നീ ഇതുവരെ കണ്ടിട്ടില്ല. അല്ലെങ്കിൽ ഈ വിധം സന്ദർഭത്തിൽ ഇങ്ങനെ പറയാതിരിക്കയില്ല. മറ്റെല്ലാ കാര്യത്തിലും ഞങ്ങൾ രാജശാസനക്കു അനുസരണമുള്ളവരാകുന്നു. എന്നാൽ ദൈവത്തെ വൈഷമ്യപ്പെടുത്തുന്ന കാര്യം വരുമ്പോൾ മറ്റുള്ളതെല്ലാം ഞങ്ങൾ നിസ്സാരമാക്കും. മാംസത്തെ മുറിക്കുന്ന തീയും വാളും കാട്ടുമൃഗങ്ങളും ആണികളും ഞങ്ങൾക്കു ദൈവകാര്യത്തിൽ ഒരു വ്യസനമല്ല, ഒരു ലാഭം മാത്രമാകുന്നു. ഇതിനെക്കാൾ കഠിനമായ വിധത്തിൽ എന്നെ ഭയപ്പെടുത്തിയാലും ഇടത്തൂടിലെക്കു എന്നെ ചായിക്കാമെന്നു നീ വിചാരിക്കെണ്ടാ.

ഇത്രയും സംസാരിച്ചപ്പൊൾ ഭയപ്പെടുത്തൽ ഫലമില്ലെന്നു സെനാപതിക്കു ബൊധപ്പെട്ടു. പരിശുദ്ധന്റെ ധീരത സെനാപതിയെ സന്തൊഷിപ്പിക്കയാണ ചെയ്തതു. യാതൊരു ദൊഷവും പ്രവൃത്തിക്കാതെ അവൻ മടങ്ങി വിവരം ചക്രവർത്തിയെ ബൊധിപ്പിച്ചു. (തുടരും)



## ഒരു പ്രത്യുത്തരം.

മുൻ ഒരു ലക്കത്തിൽ കിഴക്കെ പള്ളിക്കാർ വിശ്വാസ പ്രമാണത്തിൽ തിരുത്തി ശീശ്മയുണ്ടാക്കി എന്നു ഒരു ലത്തീൻ ലേഖകൻ ഒരു പത്രത്തിൽ എഴുതിയിരുന്നതിനു എതിരായി ഞാൻ ചില സംഗതികൾ പത്രികയിൽ എഴുതിയിരുന്നതിനെപ്പറ്റി വായനക്കാർക്കു ഓർമ്മയുണ്ടായിരിക്കുമല്ലൊ. അലക്കും പിടിയും എന്റെ കയ്യിൽ കിട്ടിപ്പോയതുകൊണ്ടു എതൃക്കുമെന്നെ വിചാരം ഇല്ലാഞ്ഞു. എന്നാൽ ഇതാ എതിരാളി പുറപ്പെട്ടിരിക്കുന്നു. യോദ്ധാവു കണ്ടടംകൊണ്ടു ഒട്ടും പോരാത്തവനെന്നല്ല, കുറെ കേമൻ എന്നുകൂടെ തോന്നുന്നു. എന്നാൽ സത്യത്തിനു എത്ര കേമനായാലും ചുളുങ്ങീട്ടാവശ്യമില്ലല്ലൊ. അതുകൊണ്ടു ഇനിക്കൊട്ടും ക്രുസലും ഇല്ല. ഒരു ദോഷം നേരിടുന്നുണ്ടു. എന്റെ എതിരാളിക്കു വേണ്ടുന്നതും അധികവും സ്ഥലവും സമയവും അയാളുടെ പത്രാധിപർ അനുവദിക്കുന്നുണ്ടു. അങ്ങിനെ ചെയ്യുന്നതിനു പത്രികക്കു പാടില്ലല്ലൊ. അതുകൊണ്ടു കുറേശ്ശെ കുറേശ്ശെ കാണിപ്പാനെല്ലൊ നിർവ്വാഹം ഉള്ളു.

പത്രാധിപരും കഴിവുപോലെ ഉതകണം. നമ്മുടെ ബാല്യക്കാർ സഭാചരിത്രത്തിന്റെ സൂചന എങ്കിലും പഠിക്കട്ടെ എന്റെ എതിരാളി വാദമുഖത്തേക്കു വരാതെ ചുവടെ തുടങ്ങിയിരിക്കയാകുന്നു എന്നു തോന്നുന്നു. അതുംകൊള്ളാം. കുപ്പ ചികഞ്ഞാൽ വെറുപ്പുള്ള സാധനങ്ങളും കാണും. വെളിയിൽ വന്നവയിൽ പ്രത്യുത്തരത്തിനു യോഗ്യമായവയെ പറയുന്നു. ഞാൻ യവുനായക്കാരോടു വക്കാലത്തു വാങ്ങിട്ടില്ല. മിശിഹായുടെ എല്ലാവക പള്ളികളോടും ആദരവും ഭക്തിവിശ്വാസവും ഉള്ളവനാണു എന്നു വച്ചു ഒരു കൂട്ടർ പറഞ്ഞുകൊള്ളുന്നതൊക്കെ ഞാൻ സമ്മതിക്കണമെന്നില്ലല്ലൊ. എന്റെ എതൃവാദി ശാസ്ത്രീഭാവം നടിക്കുന്നെങ്കിലും ഞാൻ പച്ച മലയാളത്തിൽ ഒർത്തൊഡോക്സായുടെ അർത്ഥം പറഞ്ഞതു കൊണ്ടു ഞാൻ അതു സാക്ഷിയായി കൊണ്ടുചെന്നു എന്നു അന്ധാളിച്ചിരിക്കുന്നു. "കത്തോലിക്കാപള്ളി, മിശിഹായുടെവികാരി, പത്രോസിന്റെ അനന്തിരവൻ" എന്നുംമറ്റും ഓരൊ വകപ്പുകാർ താനെ പറഞ്ഞുകൊള്ളുന്ന കൂട്ടത്തിലാണു അതു ഞാൻ പ്രയോഗിച്ചിരിക്കുന്നതു എന്നു ധരിക്കണം. ഇതുകൂടാതെ ഇഷ്ടമില്ലാത്തതു കേൾക്കുമ്പോൾ നിന്ദാവാചകങ്ങളും പുച്ഛങ്ങളും പറയുന്നതു ആ കൂട്ടക്കു സഹജമാണെന്നും ഞാൻ അറിയുന്നുണ്ടു. അതുകൊണ്ടു പുറകോട്ടു വലിയുമെന്നും വിചാരിക്കേണ്ടാ. റോമായുടെ മേലധികാരം സ്ഥാപിക്കുന്നതിനു കൊണ്ടുവന്നിരിക്കുന്ന യുക്തികളിൽ ഒന്നു റോമാമതക്കാരുടെ സംഖ്യ കൂടുതലാകുന്നു എന്നയുക്തി "കുട്ടികൾക്കുത്തമം ബുദ്ധിമാന്മാക്കു അയുക്തവു"മാകുന്നു. (ആ സംഗതിക്കു ഇനിക്കു അല്പം സംശയം ഉണ്ടു) ൯-ാം ശതകംവരെയും ഇരുസഭകൾ ഉള്ളതായി എന്റെ എതിരാളിക്കു അറിവില്ലെന്നു പറയുന്നതിനാൽ അതിനെ ഞാൻ ബോധപ്പെടുത്താം. രണ്ടാം ശതകമദ്ധ്യത്തുങ്കൽ ആസ്യാക്കാരും, പടിഞ്ഞാറേറാരും തമ്മിൽ പെസഹാദിവസാചാരത്തെപ്പറ്റി വലിയവാദം ഉണ്ടാകയാൽ പൂജ്യവാനായ പൊലിക്കാപ്പ്സ റോമയിൽ അനചെത്തൻമെത്രാന്റെ അടുക്കൽ ഇതിനു ഒരുയോജ്യതക്കു പാടുണ്ടാകാമൊ എന്നുവച്ചു ചെന്നാറെ ഫലിച്ചില്ലെങ്കിലും ഇരുവരും സ്നേഹഭംഗം കൂടാതെ പിരിഞ്ഞു. ആസ്യക്കാർ ശുദ്ധ: യോഹന്നാന്റെ പാരമ്പര്യം പ്രമാണമാക്കി പിടിച്ചിരുന്നു. പിന്നെ ൨൫൬-ൽ താന്തോന്നിയായ എസ്തപ്പാനോസ പാപ്പാ മറുസ്നാനം പ്രമാണിച്ചും പെസഹായെപ്പറ്റിയും ആസ്യാക്കാരേയും മറ്റും മുടക്കിയാറെ കുപ്രിയാനോസ മെത്രാൻ ഒരു സൂന്നാദോസുകൂട്ടി നിശ്ചയിച്ചതു: "ഇവൻ നമ്മളെ അല്ല, തന്നത്താൻ പുറത്താക്കിയിരിക്കുന്നു. മെത്രാന്മാർ ഒക്കയും ഒരുപോലെ ദൈവത്തിനു മാത്രം കണക്കു ബോധിപ്പിക്കേണ്ടവർ" ഠരം പിരിച്ചിൽ പിന്നത്തെ പാപ്പായുടെ കാലത്തിലെ തീണ്ടൊള്ളു. പിന്നെയും ൪൪൯-ൽ എപ്പെസൂസ സൂന്നാദോസിൽ പാപ്പായുടെ പ്രതിനിധികൾ ബെഞ്ചിനു മീതെ ഇരിക്കുന്നതിനു പകരം കീഴെ അല്ലെ ഇരുന്നതു. കല്ക്കദോനിലെ സൂന്നാദോസിനെ ഘോഷിച്ചു പറയാതിരിക്കുന്നതല്ലെ നന്നു. അതിൽ പുല്ക്കേരിയായെ പാട്ടിലാക്കീട്ടു ലെയോൻ പാപ്പായുടെ കത്തും കൈമയുമല്ലെ

മുന്തിനിന്നതു. വിലക്ക വാങ്ങിയ എത്രാനും ആളുകളെ ഇടയ്ക്കിരുത്തി കൊണ്ടു "പത്രോസ ലെയൊവിന്റെ വാമൂലം ഇക്കാൎയ്യങ്ങൾ പറഞ്ഞിരിക്കുന്നു" എന്നു വിളിച്ചു പറയിപ്പിച്ചതു അറിയാത്തവർ ആർ?. ഈ ആധിനതകൊണ്ടല്ലയൊ കിഴക്കരിൽ വലിയൊരംശം പിൻവലിഞ്ഞു കളഞ്ഞതു. കിഴക്കർ ആ ക്രുക്കുവിളി നേരായി ചെയ്യിരുന്നു എങ്കിൽ ൪൫൧-ൽ അകസ്യൂസു പാത്രിയക്കീസ തന്നോടുകൂടെ എമ്പ്രദോരും കിഴക്കര മെത്രാന്മാർ ഒക്കയും ൧൦൦. വൎഷത്തെക്ക വേർതിരിഞ്ഞുപാൎപ്പാനും തമ്മിൽതമ്മിൽ ശപിപ്പാനും തിരുകണൊക്കിൽ പേരുകുത്തുവാനും സംഗതിവരുമൊ. ഇതിൽ കിഴക്കരുടെ ഭാഗത്തിലാണ നേരെന്നു കിഴക്കെ ഇല്ലിരിക്കയിൽ പാപ്പായുടെ വികാരി തെസലോനിക്ക മെത്രാൻ അന്ത്രിയാസു സാക്ഷിക്കുന്നുണ്ടല്ലൊ. ലോകൈക നഗരമായ റോമ്മായെ പോലെ ബഹുമാനം അതിനു കീഴുള്ള നഗരങ്ങളായ അലക്സന്ത്രിയാ അന്ത്യോഖ്യായിക്കു വരാവതല്ലല്ലൊ. ആ താരതമ്യംപോലെ മെത്രാന്മാൎക്കും ഉണ്ടു. കൽക്കിദൊനിലെ ൨൮-ാം കാനോനിൽ സമബഹുമാനവും തുല്യപദവികളും കൊൻസ്തന്തിനോപ്പിളിലെ പാത്രിയക്കിനു അനുവദിച്ചതിൽ പത്രോസിന്റെ അനന്തിരവൻ എത്രമെൽ വിസമ്മതിച്ചിട്ടും സമ്മതിക്കാതെ നവരോമാപുരിക്കു കൊടുക്കപ്പെട്ടതും, നടക്കപ്പെട്ടതും. ഇനി ഒന്നുകൂടെ പറഞ്ഞവസാനിപ്പിക്കുന്നു. കൊൻസ്തന്തിനോപ്പിൽ പാത്രിയക്കായ നോമ്പുകാരൻ യോഹന്നാൻ "പൊതുപ്പാത്രിയക്ക്" എന്ന ഉന്നതനാമം ധരിച്ചാറെ മഹാനായ ഗ്രഗോറിപാപ്പാ സങ്കടപ്പെട്ടു എഴുതിയതാവിതു: "ഇതു പൈശാച ഗൎവ്വംതന്നെ. പൌലോസ, കേപ്പാ, യോഹന്നാൻ, ഓരോ പള്ളിക്കു തലവരായതല്ലാതെ പൊതുവിന്നു ഒരുവൻ മാത്രം തലയെന്നു വെച്ചിരിക്കുന്നു. ഇപ്പോൾ നോമ്പുകൊണ്ടു പ്രസിദ്ധനായ സഹോദരൻ ഇത്രവലിയ നാമം എടുത്തു കല്പന ലംഘിച്ചതു കഷ്ടം. ഒരുമെത്രാൻ വിശ്വമെത്രാനായിതീൎന്നു. അവൻ വിശ്വാസത്തിൽ തെറ്റിയാൽ സൎവ്വപള്ളികളും ഒന്നിച്ചു വീഴുവാൻ സമയം അടുത്തിരിക്കുന്നു. ആയതുകൊണ്ടു അയാൾ ഈ നാമത്തെ തള്ളുന്നില്ലെങ്കിൽ ഇനി ഞങ്ങൾതമ്മിൽ അന്യോന്യസംസൎഗ്ഗമില്ല". എമ്പ്രദോരിനു എഴുതുകയിൽ "ലോകൈകമെത്രാനെന്നും പൊതുപ്പാത്രിയക്ക് എന്നും പറയുന്നവൻ അന്തിക്രിസ്തുവിന്റെ അഗ്രെസരൻതന്നെ". ആയതിന്നു പകരം താൻ ദൈവദാസദാസൻ എന്നു പേരെടുത്തു ഒപ്പിട്ടുപോന്നു. ഇപ്പോഴും ചെയ്യുന്നു, കിഴക്കുംപടിഞ്ഞാറും രണ്ടു സഭയായിട്ടില്ലാഞ്ഞതിന്റെ വിവരങ്ങൾ ഇപ്പോൾ ഒട്ടു മനസ്സിലായില്ലെ. ഹാ നേരുകാരനാം, ശുദ്ധഗതിക്കാരനും, ആയ മാർ ഗ്രിഗോറി തന്റെ അനന്തിരവർ വിചാരിപ്പാനും പ്രവൃത്തിപ്പാനും ഭാവിച്ചിരുന്നതിനെ സ്വപ്നേപി താൻ കരുതിയിരുന്നെങ്കിൽ ഇങ്ങിനെ പറയുമൊ?, തെറ്റില്ലായ്മയുടെ ഭാഗ്യകാലം തനിക്കില്ലാതെപോയല്ലൊ. തന്റെ ചൊല്ലുപോലെ മിശിഹായെ തലയാക്കിയിരുന്നെങ്കിൽ ആരാണെ ശിശ്രൂക്ക പോകുന്നതു. ആ ഭാഗ്യകാലം ഉണ്ടാകുമ്പൊഴെ സകല ക്രിസ്ത്യാനികളും യോജിക്കയുള്ളു.

## ഒരു മഹാൻെറ മനോഗതം.

൩-ാം പുസ്തകം ൧൧൪-ാം പുറത്തു അവസാനിച്ചശേഷം (തുടൎച്ച)

മഹാനും കുപ്പായക്കാരനും കൂടിയുള്ള സംഭാഷണമദ്ധ്യേ ഭാരവാഹിയും പ്രവേശിക്കുന്നു. ഭാരവാഹി വന്നുടനെ ആചാരോപചാരം ചെയ്തു അല്പം മാറിനിന്നുംകൊണ്ടു കുപ്പായക്കാരനോടു. "താൻ നേരത്തെ വന്നു അല്ലെ".

കുപ്പായക്കാരൻ—ഞാൻ വന്നിട്ടു ഏകദേശം രണ്ടുമണിക്കൂറിലധികമായി എന്നുതന്നെ പറയാം. ഭാ—മഹാനെ നോക്കികൊണ്ടു അവിടത്തേക്കു വളരെ ക്ഷീണമെന്നു മുഖഭാവത്താലിനിക്കു തോന്നുന്നു. മ—ഇനിക്കു വിശേഷാൽ ക്ഷീണമൊന്നുമില്ല. പിന്നെ താൻഒരു നൂതനഏൎപ്പാടു ചെയ്യാറെ ജനങ്ങളുടെ ഹൎജികൊണ്ടുള്ള ഉപദ്രവത്താൽ മനസ്സടങ്ങിയിരുന്നു വിശ്രമിപ്പാൻ തക്കയവസരം കിട്ടാഴികയാൽ വന്നിട്ടുള്ള ക്ഷീണമെയുള്ളു. ഭാ— അയ്യൊ അവിടത്തെ മനസ്സിനു അസ്വാസ്ഥ്യം ജനിക്കത്തക്ക പ്രവൃത്തി എന്താണ ഞാൻ ചെയ്തിട്ടുള്ളതു. മ—താൻനിമിത്തം [illegible] സഭയിൽ ഭിന്നതയും കലക്കവും ന്യൂനതയും എന്നുവേണ്ടാ ഇതവരെയുള്ള നമ്മളുടെപ്രയത്നങ്ങളെല്ലാം അസത്യത്തോടും അജ്ഞാനത്തോടും കൂടിയുള്ളതാംന്നു ജനങ്ങളെകൊണ്ടു പറയിപ്പാൻ തൻെറ ഈ ഏകസംഗതി കാരണമായി തീൎന്നിരിക്കുന്നു. എന്നുതന്നെയുമല്ലാ വേദത്തെ വഴിപോലെ താൻ ഗ്രഹിച്ചിരുന്നുകൊണ്ടു തൻെറ ഹൃദയത്തെ സാത്താനു സിംഹാസനമാക്കി കൊടുക്കഹേതുവാൽ തൻെറജ്ഞാനംകൊണ്ടു യാതൊരു പ്രയോജനവുമില്ലന്നു ഞാൻനിസ്സംശയം അഭിപ്രായപ്പെടുന്നു. ചത്ത സിംഹത്തേക്കാൾ നല്ലത ജീവനുള്ള നായ് എന്നല്ലെ ശ്ലോമ്മൊൻ പറയുന്നതു. അതിനാൽ അറിവുള്ള തന്നെകാൾ അറിവു കുറഞ്ഞ മറ്റൊരുസഹായി ഇനിക്കുണ്ടായിരുന്നു എങ്കിൽ ഞാൻ ഭാഗ്യവാനായി, സന്തുഷ്ടിയുള്ളവനായി, മനുഷ്യസമ്മതമുള്ളവനായി, സത്യവിശ്വാസ രീതിയെ ത്യജിക്കാത്തവനായി. ഇരിക്കുമായിരുന്നു. കു—സഭക്കുണ്ടായി തുടങ്ങിയതായ ഇളക്കത്തെയും ബലക്ഷയത്തെയും ഓൎത്തിട്ടും ജനങ്ങളുടെയും ഇടവകപത്രികയുടെയും പരിഹാസം ദുസ്സഹമായിട്ടും മറ്റൊരൊ ന്യൂനതയെ വിചാരിച്ചിട്ടും ഹൃദയ പരമാൎത്ഥതയിൽ നിന്നു പുറപ്പെട്ടതാകകൊണ്ടു [illegible] കല്പിച്ചതിനെക്കുറിച്ചു താൻ മനസ്താപപ്പെടേണ്ടാ. ഭാ— അവിടുന്നിങ്ങനെ തെറ്റുകളെ തിരുത്തിതരുവാൻ മുറയുള്ളതാകയാൽ ഈകല്പിച്ചതിനെക്കുറിച്ചു ഇനിക്കു യാതൊരു പരിഭവവും മനസ്താപവും ഇല്ല. പ്രത്യുത, വളരെ സന്തോഷമെയുള്ളു. മ—ഇപ്പോൾ രണ്ടുമാസമായിട്ടുള്ള സന്തോഷം അധികമാണ. അതിനിക്കറിയാം. ഭാ— (ആത്മഗതം) ഇപ്പൊഴിങ്ങോട്ടു വരേണ്ടിയില്ലായിരുന്നു. (പ്രകാശം) അവിടുന്നിങ്ങനെ ഓരൊമുള്ളുവാക്കുകളെ പറയുന്നതു സങ്കടമാണ. മ—ഞാൻ മുള്ളുവാക്കല്ല പറഞ്ഞതു വാസ്തവമാണ അതുപോകട്ടെ. എന്നാൽ തൻെറ ഈപ്രവൃത്തി തനിക്കൊരുപകാരമൊ ആയി. ഇനിയും ഇതുപോലക്കാ ഒരു പലഹാര

വും ആയിതീരുമൊ എന്നാണ ഇനിക്കുള്ള സംശയം. കു— അതുസംശയിപ്പാനുണ്ടൊ, എത്രയൊ ആളുകൾ ജീവപൎയ്യന്തകാരുണ്ട. അവക്കിങ്ങനെ ഒരുവൻ ചെയ്യുന്നു എന്ന കേൾക്കുമ്പോളുള്ള സന്തോഷാധിക്യത്താൽ ഓടിവന്ന സാഷ്ടാംഗംവീണ വന്ദിക്കും- മ— അങ്ങനെയെങ്കിൽ നല്ല ശിക്ഷയായി. എന്തെല്ലാം കുഴപ്പങ്ങളും കലക്കങ്ങളും ഉണ്ടാകുമെന്ന കണ്ടാൽ മാത്രമെ അറിയാവു. ഭാ— ശരി, ഞാൻ മുഖാന്തിരം ഇതിൽ കലക്കവും കലുക്കവും ഉണ്ടായി- നരകത്തിന സൎറ്റിപ്പിക്കറ്റും വാങ്ങി. സമ്മതിക്കുന്നു. എന്നാൽ പ്രൊത്തസ്സന്തു സഭക്കാരായ പാദ്രിമാക്ക എത്ര വേണമെങ്കിലും ആവാമല്ലൊ- അല്ലെപ്പാൾ അവരെല്ലാം നരകത്തിന പാത്രമായല്ലൊ. അവരെന്താ ഈ നരക ക്രൂപത്തിലെക്ക പൊകാതിരിപ്പാനുള്ള ബുദ്ധിയെ ആലൊചിക്കാത്തതു, പരിശുദ്ധറൂഹായുടെ വെളിവില്ലാഞ്ഞിട്ടായിരിക്കാം അല്ലെ- മ— ഈ ദശവൎഷത്തിനുള്ളിൽ ഇപ്പഴെ ഇതൊത്തുള്ളൊ- എന്നാൽ പാളയത്തിൽ പടയുണ്ടാകാതെ അതിൽ ചേൎന്ന സ്വാതന്ത്ര്യമായി നടക്കരുതാഞ്ഞൊ?- ഭാ—ഞാൻ സഭയ്ക്കുവിരൊധമായി എന്തുചെയ്യു, തനതുകാൎയ്യം നോക്കിയതു വല്യകുററമൊ? കു—മറഞ്ഞുകിടക്കുന്നതിനെ സൂക്ഷമായിതെളിക്കുവാൻ പലതരം കരുക്കളൊട്ടുകൂടിയിരിക്കുന്ന പത്രികയുടെ അഭിപ്രായം നാം ഇങ്ങനെ ഓരൊപരിഷ്കാരങ്ങളെ സ്വന്താവശ്യത്തിനായി പരിഷ്കരിച്ചു ജനങ്ങളെ കബളിപ്പിക്കുന്നു എന്നല്ലെ- മ—വാസ്തവം നോക്കിയാൽ അങ്ങനെതന്നെയല്ലെ കു—അവിടുന്നുകൂടി അവരുടെ അഭിപ്രായത്തെ താങ്ങി പറയുന്നതാകയാൽ സഭ ക്ഷയിച്ചുപോകും സംശയമില്ല- ഭ—(പൊട്ടിച്ചിരിച്ചുംകൊണ്ട) അല്ലങ്കിൽ ഇപ്പോൾനല്ലരക്ഷമത്തോടുകൂടിയാണിരിപ്പു- കു— എല്ലാവരും ഇങ്ങനെ പറഞ്ഞു തുടങ്ങിയാൽ പ്രയാസമാണ (ഒരു ബാല്യക്കാരൻ പ്രവെശിക്കുന്നു) ഇതാ മേശ തയ്യാറാക്കിമുറിയിൽ കൊണ്ടുവന്നു- മ—(വയററെ തടകികൊണ്ട) ഇനിക്കിന്നത്രവിശപ്പില്ല- ആട്ടെ, സമയംതെററിച്ചുണ്ടിട്ട അതും വൈഷമ്യമായി തീരണമൊ. (കുപ്പായക്കാരൻ മുതൽപേരെ നൊക്കികൊണ്ട) നിങ്ങൾ ഇവിടെ ഇരിപ്പീൻ- ഞാൻഇതാ വന്നുകഴിഞ്ഞു എന്നും പറഞ്ഞു അകത്തെക്കു പൊയശേഷം ഭാരവാഹി ഒരു ചാരുകസേരമേലും കുപ്പായക്കാരൻ ഒരു കസേരിമേലും ഇരുന്നുംകൊണ്ട- ഭാ—എന്റെയിപ്പഴത്തെസ്ഥിതി ഇടിവെട്ടിയവനെ പാമ്പുകടിച്ചു എന്നു പറഞ്ഞതുപൊലെയാണ- കു—എന്നാൽ ഈ സംഗതിയെ ഞങ്ങളൊട്ടുകൂടി ഒന്ന ആലൊചിക്കരുതാഞ്ഞൊ- ഭാ—ആലൊചിച്ചെങ്കിൽ ഈ ആപത്തൊന്നും നെരിടുകയില്ലായിരുന്നല്ലൊ- കു—വരുവാനുള്ളതു വഴിമെൽ തങ്ങുമൊ? ഭാ—സഹൊദരാ വീട്ടുകാർ വിരുദ്ധപ്പെടുമെന്നൊ ജനങ്ങൾ കലഹിക്കുമെന്നൊ പ്രധാനന്മാർ അപ്രസന്നന്മാരാകുമെന്നൊ ലേശം പൊലും ഞാൻ വിചാരിച്ചിരുന്നു എങ്കിൽ നിശ്ചയമായി ഈ പ്രവൃത്തിക്കു മനസ്സ വെക്കുകയില്ലായിരുന്നു- കു— ഇതുവരെ ഒരുവനും കാണിച്ചിട്ടില്ലാത്തതും തക്കംതിരാത്തതും കേൾവിക്കാക്ക വെറുപ്പു തൊന്നത്തക്കതുമായ ഈപ്രവൃത്തിയെ സ്വയാവശ്യത്തിനായി പരിഷ്കരി

ച്ചു കളയാമെന്നുറച്ചു ധൈര്യത്തെ അവലംബിച്ചതു വിചാരിച്ചുശ
സ്നേഹിതനെ സമ്മതിക്കേണ്ടതായിരിക്കുന്നു- ഭാ— ഒരൊക്കെശരിതന്നെ-
എന്നാൽ ഈ പ്രാവശ്യം ച്ചുളുകിൽ അകപ്പെട്ടുമെന്നാ തോന്നുന്നതു-
പൊയബുദ്ധി ആനവലിച്ചാലും വരികയില്ലല്ലൊ. അതുകൊണ്ടു വരു
ന്നതൊക്കെ വരട്ടെ- (ഒരുതരകൻ പ്രവെശിക്കുന്നു) ത— അച്ചനുംമററും
വന്നിട്ടു കുറെ നെരമായി അല്ലെ- കു— ഉവ്വു- ത— തിരുമനസ്സുകൊണ്ടു
ഇവിടെ ഇല്ലെ- കു— ഉവ്വ മെശകഴിക്കുന്നു- ത— (ഭാരവാഹിയെ നൊ
ക്കികൊണ്ടു) അച്ചനെന്താ മൌനവ്രതം അനുഷ്ഠിച്ചുകൊണ്ടിരിക്കുന്നതു-
ഭാ— ഉവ്വെ ഒന്നുമില്ല- ത— വിശെഷമെന്തുള്ളു? ഭാ— എല്ലാം വിശെ
ഷംതന്നെ- ത— അവിടെനിന്നിങ്ങനെ ചെയ്യുമെന്നു ഞാനു സ്വപ്നെപി
വിചാരിച്ചിരുന്നില്ല- കു— തരകന്റെ തന്നെയല്ല എല്ലാവരുടെയും വി
ചാരം ഇങ്ങിനെതന്നെയായിരുന്നു- ത— പിന്നെന്താണിതിനു മനസ്സു
വെപ്പാൻ കാരണം- ഭാ— (ഉടൻ തക്കതായ മറുപടിതൊന്നാഴികയാൽ
സമാധാനത്തിനായികൊണ്ടു കളിയായി) മനുഷ്യനായാൽ ഭൂമിയിൽ
എന്തെങ്കിലും ഒരുസുഖം അനുഭവിക്കുന്നതാണു ഹിതം- അതു നന്മപ്രവൃ
ത്തിയാലുള്ള സുഖത്തെ അനുഭവിച്ചാൽ ഏറെനന്നു. അതിനിയവനാ
ൽ അസാദ്ധ്യമെന്നു തൊന്നിയാൽ ഭൂസുഖാനുഭവമെങ്കിലും വെണം- അ
ല്ലെങ്കിൽ ആലോകവുമില്ല ഇഹലൊകവുമില്ല. ഇതു പറവാനുള്ള കാര
ണം എന്തെന്നുവച്ചാൽ പറയാം- ഞാൻമുമ്പൊരിക്കൽ ഒരുസ്വപ്നംക
ണ്ടു- ആയതു എന്തെന്നാൽ:- ... കു— പറവാനെന്താ ഒരുമടിപൊലെ
തൊന്നുന്നതു- ഭാ— എനിക്കു പറവാൻ മുറയുള്ളതല്ലല്ലൊ എന്നുവിചാ
രിച്ചാണ മടിച്ചതു- ത— പറയൂ- നാമല്ലെ ഇവിടെയുള്ളു, കെൾക്കട്ടെസ്വ
പ്നം- അല്ലെങ്കിൽ സ്വപ്നംകണ്ടുഎന്നു പറയണ്ടിയില്ലായിരുന്നു. ഭാ— ര
ണ്ടായാലും പറയാം- നരകത്തിൽ ഒരു ബിഷൊപ്പിന്റെ തൊളിന്മെ
ൽ ഒരു സ്ത്രീ കെറിനിന്നുംകൊണ്ടു കൈകൾ കൊട്ടുകയും ആർപ്പിടുകയും
നൃത്തം ചെയ്കയും ചെയ്യുന്നു- ഈ കാഴ്ച എനിക്കു അത്യാശ്ചര്യകരമായി
രുന്നു- ഇതിന്റെ ഹെതു അറിവാൻവെണ്ടി ഞാൻ അത്യന്താദരഭക്തി
വിനയപുരസ്സരം ആസ്ത്രീയൊടു, ഇദ്ദെഹത്തിന്റെ തൊളിൽനിന്നു ഇ
ത്ര സന്തൊഷിക്കുവാൻ കാരണം എന്തുകൊണ്ടെന്നു പറഞ്ഞു മനസ്സിലാ
ക്കിതരണമെന്നു യാചിച്ചു- കു— മഹാതാഴ്മയൊടും ഭക്തിയൊടും യാ
ചിച്ചെന്നാൽ മാത്രമെ ഉത്തരം പറയത്തൊള്ളല്ലൊ ഭാ— ഇവൾ ഒരു
ബിഷൊപ്പിന്റെ തോളിലല്ലൊ നില്ക്കുന്നത അപ്പൊൾ അതൊരു
സാധാരണ സ്ത്രീയല്ലെന്നു വിചാരിച്ചാണ താഴ്മയൊടുകൂടിയാചിച്ചത-
ത— അതുവല്ലതുമാകട്ടെ- പറയൂ- ശെഷം- യാചിച്ചു- എന്നിട്ടു- ഭാ—
ഉടനെ അവൾ എന്നൊട മഹാശബ്ദത്തൊടുകൂടെ എന്റെ വാഹനമാ
യ ഈ മനുഷ്യൻ ഭൂസഞ്ചാരംചെയ്യുകാലത്ത ആത്മികപ്രകാരമൊ അ
ഥവ ലൌകികപ്രകാരമൊ ഒരുസുഖവും അനുഭവിച്ചിട്ടില്ല. എല്ലാററി
ലും കപടഭക്തിക്കാരനായിനടന്നതെയുള്ളു. എന്നാൽ ഞാൻഒരുവ്യഭി
ചാരണിയായിട്ടാണ ഭൂമിയിൽ വാസംചെയ്തതു. ഒരു രാജാവിനെതു
പ്രകാരമുള്ള സുഖമുണ്ടൊ അതിൽ ഒട്ടും കുറയാതെ ഭൂസുഖത്തെ ഞാൻ

അനുഭവിച്ചു. ഇങ്ങനെ ഇരിക്കുന്നകാലത്ത മെല്പറഞ്ഞ നമ്മുടെ ബിഷോപ്പ മരിച്ചു രണ്ടൊഴ്ചകഴിഞ്ഞപ്പോൾ ഞാനും മരിച്ചു എന്റെ പ്രവൃത്തിദൊഷത്താൽ ഇനിക്കു ഒരുക്കപ്പെട്ടിരിക്കുന്നതായ ആ നരക കൂപത്തിലെക്കു ഞാൻ ചെന്നപ്പോൾ, നമ്മുടെ ഈ ബിഷൊപ്പു വാതുക്കൽ നില്ക്കുന്നു- ഇദ്ദെഹത്തെ കണ്ടു ഉടനെ ഭൂസുഖത്തെപ്പൊലും അനുഭവിച്ചിട്ടില്ലാത്ത തന്റെ തോളിൽ കയറിനിന്ന, അവിടെ യഥാവിധിസുഖത്തെ അനുഭവിച്ചുവല്ലൊയ ഞാൻ എന്റെ മുൻസന്തൊഷത്തെ ഓർത്ത നൃത്തംചെയ്യുമെന്നുംപറഞ്ഞ തോളിൽകേറി ആപ്പിട്ടു സന്തൊഷിക്കുകയാണെ എന്ന മറുപടി പറഞ്ഞു. ഈ ഭയങ്കരകാഴ്ചയെ കണ്ടു ഞാൻ ഞെട്ടി ഉണർന്നുപൊയി. അതിനാൽ മനുഷ്യനാൽ നടത്തികാവുന്ന സുഖത്തെ അനുഭവിച്ചാൽ അതെങ്കിലും മിച്ചിപ്പുകാണും. ത— (ഈ ഉപമയെ വിരസമായി നടിച്ചിട്ടു) ഒരു മാതിരി ആലോചനയും വ്യാഖ്യാനവും കൊണ്ടല്ലെ അങ്ങു ഞങ്ങളെ ഭരിച്ചതു. അവിടത്തെ വിചാരം അസത്യവുംവഷളവും ആകയാൽ ആണ ഏതാദൃശങ്ങളായ ഓരോ വാക്കുകൾ വായിൽനിന്നു പുറപ്പെടുന്നതെന്നു ഈ ഉപമയാൽ തെളിയുന്നു. അതുകൊണ്ടു ഈദൃശാലോചനയാൽ ഹൃദയം നിറഞ്ഞിരിക്കുന്നതായ നിങ്ങളുടെ കൂട്ടത്തിൽ ഒരുമിനിട്ടുപോലും നില്ക്കുന്നതല്ലെന്നും പറഞ്ഞു വെളിയിലേക്കു പോവാൻ ഭാവിക്കുന്നു. ക— (എഴുന്നേറ്റു കൈക്കു പിടിച്ചു കൊണ്ടു) ഹെ തരകൻ ദേഷ്യപ്പെടരുതെ. അദ്ദേഹം വെറുതെ വിനോദത്തിനായി പറഞ്ഞതല്ലെ. എന്താ ഒന്നും അറിവാൻപാടില്ലാത്തവരെപ്പോലെ തുടങ്ങുന്നതു. കാര്യം പറയുന്നതും നേരംപോക്കും കേട്ടാൽതിരിച്ചറിഞ്ഞുകൂടെ. ഇരിക്കൂ. മാന്യന്മാർക്ക അവിവേകം ഒട്ടും നന്നല്ല. (തരകൻ ഇരിക്കുന്നു) ഭാ—നിങ്ങൾക്കിത്ര കോപാവേശത്തക്ക വാക്കെന്താണ ഞാൻ പറഞ്ഞതു: ത—ഒന്നുമില്ല, ഭൂസുഖത്തെമാത്രം അനുഭവിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടിയിരിക്കുന്നവരല്ലെ ഭാരവാഹികൾ, ഈ നിങ്ങളുടെ നവീകരണങ്ങളെല്ലാം കാക്കാലന്റെ കണ്കെട്ടുവിദ്യപോലെയല്ലെ. മനസ്സിലെ ഒരുവിധം, പുറമെ ഒരുവിധം. ഇങ്ങനെആയാൽ നശിക്കുന്നതിനു സംശയമില്ല. ഇതെവരെയും ഞാൻ വിചാരിച്ചിരുന്നതു നിങ്ങളുടെ പരിഷ്കാരങ്ങൾ സത്യത്തോടുള്ളതാണെന്നത്രെ. അവിടുന്നു പറഞ്ഞസ്വപ്നം ദിനംപ്രതി മനസ്സിൽവച്ചു വ്യാഖ്യാനിക്കുന്നുണ്ടെന്നുള്ള വിചാരം മനസ്സിൽ കേറിയതിനാലാണ ഞാൻ ദെഷ്യപ്പെട്ടത. ഭാ—നേരംപോക്കു പറഞ്ഞാലും കാര്യമാക്കി എടുക്കുക എന്നുവച്ചാൽ വിഷമമാണ്. തൊടുന്നതും എടുക്കുന്നതും പറയുന്നതുമൊക്കെ വൈഷമ്യമായി തീരുന്നതു. മഹാന്മാർക്കിങ്ങനെ തോന്നുന്നതു ഒരുവന്റെകാലക്കേടെന്നെ പറവാനുള്ളു. ക—ഗ്രഹപ്പിഴകാലത്തു എത്ര നന്മപ്രവൃത്തിജ്ഞാനത്തോടുകൂടിചെയ്താലും അതു ജനങ്ങൾക്കു ഹാസ്യവും വെറുപ്പുമായെ തോന്നുമെന്നു ഇന്നും ജനങ്ങളുടെ ഇടയിൽ വ്യവഹരിച്ചുപോരുന്നില്ലെ. മനുഷ്യന്റെ കഷ്ടകാലസ്ഥിതിയെയും നല്ലകാലത്തുണ്ടാകുന്ന അഭ്യുദയത്തെക്കുറിച്ചും "ദേവീവിലാസം" എന്ന ഒരു നൂതന നാടകപുസ്തകത്തിലുള്ള ഒരു ശ്ലോകം ചൊല്ലി കേൾപ്പിക്കാം.

ഓരോ കാലത്തിലോരോ വിധമിഹ പലരുമെ
ദുഃഖവും സൌഖ്യവും മെ-
റ്റോരോന്നും ചൊല്ലുവാനില്ലതു ബത വിധി വൈ
ചിത്ര്യമാണോൎത്തു കണ്ടാൽ,
പാരം ശത്രുത്വമുണ്ടാം പ്രിയജനമതിനും
കഷ്ടമീ കഷ്ടകാലെ
പാരിക്കും നല്ലകാലം പുനരിഹ വരികിൽ
ശത്രുവും മിത്രമാകും.

ത — ആ പറഞ്ഞതു വാസ്തവം. ഭേഷ് ശ്ലോകം. ഈ പ്രകാരം മനുഷ്യൎക്കുണ്ടാകുന്നതാണ. ഭാ — മൂന്നാമത്തെ വരിയിൽ പറയുന്നതുപോലെ ധാവിനിക്കിപ്പോൾ സംഭവിച്ചിരിക്കുന്നതു. കു — ഇനിക്കും അങ്ങിനെ തന്നെ തോന്നുന്നു. ഭാ — ശ്ലോകം കേട്ടും നേരംപോക്കുപറഞ്ഞുമിരുന്നാൽ നേരം പോകുന്നതറികയില്ല. ഇന്ന പ്രേതപ്പറമ്പിൽ ഒരു കുഡുംബ പ്രാൎത്ഥനയുള്ളതിന ചെല്ലണമെന്ന പ്രത്യേകം ക്ഷണിച്ചിട്ടുണ്ട. അതിന പോകണം. അതുകൊണ്ട മേശ കഴിഞ്ഞു വരുന്നതു വരെ താമസിപ്പാൻ തരമില്ല. അതുകൊണ്ട നിങ്ങൾ ഇവിടെ ഇരിക്കയില്ലെ. ഞാൻ അതിലേക്കൊട്ടു ചെല്ലട്ടെ. (കുപ്പായക്കാരനും തരകനും എഴുനേറ്റുംകൊണ്ട) എന്നാൽ അങ്ങിനെയാകട്ടെ. (ഭാരവാഹി പോകുംവഴിക്കുള്ള മനോഗതം) എവിടെ ചെന്നാലും എന്റെ കെയിസ്സ വിസ്തരിക്കുന്നതെ കേൾപ്പാനൊള്ളു. ഞാൻ വിചാരിച്ചിരിക്കുന്നതിനു അധികമാണ വെളിയിൽ കേൾവി. നില്ലാമഹാന്മാൎക്കും എന്നുവേണ്ടാ, അഗതികൾക്കുംകൂടി എന്റെ ദുഃഖം കാണുന്നതു വെറുപ്പായിരിക്കുന്നു. ഇത്ര വഷളായ പ്രവൃത്തിയാണൊ ഞാൻ ചെയ്തതു. ഞാൻ ഒരു സദസ്സിൽ ചെന്നാൽ എത്രയും ആദരവോട്ടും ബഹുമതിയോട്ടുംകൂടിയാണ എന്നെ സ്വീകരിച്ചുവന്നതു. ഇപ്പോൾ നേരെമറിച്ചായി. ഈ ഏൎപ്പാട്ടു ചെയ്യേണ്ടിയില്ലായിരുന്നു. പിൻഗാമികളായി ഓരോരുത്തർ വന്നു എന്റെ ഈ ക്രിയയെ ശ്ലാഘിക്കുമെന്നു വിചാരിച്ചാണ ഞാൻ ഇത്ര ധൈൎയ്യം പ്രവൃത്തിച്ചതു. ഞാൻ ഇപ്പോൾ വല്ലടത്തും ചെന്നു കാൎയ്യം പറഞ്ഞാലും അതു കേൾക്കുന്നവൎക്കു ഉപഹാസ്യാവഹമായിട്ടാണ തോന്നുന്നതു. ഞാനിനി എന്താ ചെയ്യേണ്ടതു. കമ്മട്ടിക്കാരരോട്ടു ഒഴികഴിവുണ്ടാക്കി തരുന്നതിനു അപേക്ഷിക്കയൊ, അങ്ങിനെ അപേക്ഷിക്കുന്നതും പോരായ്മയാണ. വല്ല നിവൃത്തിയും ഉണ്ടാക്കി തരുമെങ്കിൽ അതിനു വരുന്ന അപമാനവും സഹിക്കാം. ഇങ്ങിനെ ഓരോന്നാലൊചിക്കുന്നതിനാലാണ മനസ്സുനന്നാ ഇളകുകയും വ്യസനിക്കയും ചെയ്യുന്നതു. ഞാൻ ഈ കാൎയ്യത്തെക്കുറിച്ചു ഇനി ഒന്നും ചിന്തിക്കുകയില്ല. വരുന്നതെല്ലാം സഹിക്കാമെന്നാച്ചു. എന്നു വിചാരിച്ചു പ്രേതപ്പറമ്പിലേക്കു വേഗത്തിൽ നടക്കുന്നു.

കെ,

യിരിക്കുന്നു. മശിഹാ അഞ്ചപ്പംകൊണ്ടു അയ്യായിരംപെരെ പോഷിപ്പിച്ചതുപോലെ ഇനിയും പോഷിപ്പിക്കുമെന്നമാത്രം കരുതി അക്കാലത്ത മശിഹായുടെ പിന്നാലെ നടന്നിരുന്നവർ ഉണ്ടായിരുന്നുവെന്ന വിചാരിക്കുന്നപക്ഷം, അപ്രകാരം ഇക്കാലങ്ങളിലും മശിഹായുടെ പേരുംപറഞ്ഞ നടക്കുന്നവർ ദുല്ലഭമായിട്ടെങ്കിലും ഉണ്ടാകുമെന്നൊ ഇല്ലന്നൊ വിചാരിക്കെണ്ടത? എന്നൊരു ചോദ്യമുണ്ടാകെണ്ടതിന്ന പലരും കാരണക്കാരായിതീരരുതു.

## ചെന്ദങ്കരി യുവതിക്കു.

കഴിഞ്ഞ ഒരുലക്കം പത്രികയിലെ ചെന്ദങ്കരി യുവതിയുടെലെഖനം ആ പെണ്ണിന്റെ സ്വയമായിരുന്നാൽ എഴുത്ത എപ്പാട സംബന്ധിച്ച സ്തുത്യയോഗ്യം തന്നെ. അതിൽ നമ്മുടെ സമുദായത്തിലെ ബാലികകളെ ഉത്സാഹിപ്പിക്കെണ്ടതും ആകുന്നു. ഞാൻ ബാലികാഭ്യാസനത്തിന്ന അനുകൂലനെങ്കിലും ആ പെണ്ണിന്റെ ലെഖനം അഹങ്കാരവശാൽ ഉത്ഭവിച്ചതാണന്ന പ്രഥമ ദൃഷ്ടിയാൽ പ്രത്യക്ഷപ്പെട്ടുന്നു. അല്പ വിദ്യ സകലരിലും എന്നപോലെ ഇവളിലും അഹംഭാവത്തിനും ദോഷത്തിനും ഇടയാക്കിതീൎക്കുന്നു. തന്റെവൎഗ്ഗക്കാരായ കേരളത്തിലെ വിദ്യാവിഹീനകളായ സഹോദരികൾക്കു ഉപകാരപ്രദങ്ങളായ അനേകവിഷയങ്ങളിരിക്കെ ആ തരുണി മഹാശാസ്ത്രികൾക്കുപോലും തക്കത്തിൽ ഇരിക്കുന്ന ഒരു മുരട്ടു സംഗതിയിൽ കേറി പ്രവെശിച്ചതു ഭംഗിയായില്ലെന്നാണു ഇനിക്കു തോന്നുന്നതു. ലോകപാരമ്പൎയ്യം ഒട്ടുക്കു മാർ പത്രോസ റോമയിൽ രക്തസാക്ഷിയായി മരണം അടഞ്ഞതു ൩-ാം ശതാബ്ദത്തിൽമാത്രമെ രേഖാസാക്ഷിയുള്ളു എങ്കിലും വിശ്വാസയോഗ്യമാകുന്നു. ശ്ലീഹാ റോമയിൽ പോയിട്ടില്ലഎന്ന ഇതിനാൽ സാധിച്ചുഎന്നിരിക്കട്ടെ, എന്നാൽ ആ സഭയ്ക്കു ഇതുകൊണ്ടു എന്തൊരുഹാനിഭവിക്കും, "പത്രോസിന്റെ അനന്തിരവൻ, മിശിഹായുടെ വികാരി" എന്നുള്ള വാക്ചിഹ്നങ്ങൾകൊണ്ടു റോമാപാപ്പാമാർ തങ്ങളുടെ സഭയ്ക്കു എത്രയും ഉറപ്പും ബലവുമുള്ള ഒരുകെട്ടിടത്തിനെന്നപോലെ അസ്ഥിവാരം ഇട്ടു മെല്പോട്ടു അത്യുന്നതമായി പണിതുകേറി ൩-ാം ഇന്നൊസെന്തപാപ്പായുടെ കാലത്തു (൧൨൧൬) അതിന്നു കമത്തുകല്ലു ഇട്ടുഎന്നു പറയപ്പെടാം. അവരിൽചിലർ പ്രവൃത്തിച്ചിട്ടുള്ള ധിക്കൃതപ്രവൃത്തികളെ വിവരിച്ചാൽ ഒരുപുസ്തകത്തിന ഒതുങ്ങുമൊ. കാലക്രമെണ റോമാക്കു രാജ്യത്വവും സിദ്ധിച്ചു. യഹൂദരുടെ മഹാചാൎയ്യന്റെ മാതൃക അവലംബിച്ചു. ഗോഥർ, ഹൂണർ മുതലായ അനെക മൃക്കരും ദുഷ്ടജാതികളും ഇതാല്യരാജ്യം കരസ്ഥമാക്കുവാൻ പ്രവാഹംപോലെ വന്നാറെ അവൎക്കു ഭയംവരുത്തി ക്രിസ്ത്യാനികളാക്കിയാറെ അവർ പാപ്പാമാരെ അവർ മുൻസെവിച്ചുവന്ന ദേവതകളിൽ ഒന്നുപോലെ പ്രമാണിക്കുന്നതിന്ന ഇടയായിതീൎന്നു. ആത്മീകവും ലൌകീകവുമായ രണ്ടുവാൾ ഉണ്ടായപ്പോൾ യൂറോപ്പു മാത്രമല്ല മഹമ്മദ്ദു സുല്ത്താന്മാരും എന്നു വെണ്ടാ ലോകമൊക്കയും തങ്ങളെ ബഹുമാനിച്ചുവന്നു. അങ്ങനെ ആയപ്പോൾ ആരാണ അഹങ്കരിക്കാതിരിക്കുന്നതു. ഒരു എമ്പ്രദോറിനെകൊണ്ടു ഒരുപാപ്പാ തന്റെ കുതിരയുടെ അങ്കവടി പിടിപ്പിച്ചു. മറെറാരു എ

ന്ത്രദോർ മറ്റൊരുപാപ്പായുടെ അരമനവാതുക്കൽ ഹിമകാലത്തു ചാക്കുശീല ഉടുത്തു പ്രാശ്ചിത്തം എത്തിച്ചു- എത്രരാജാക്കളെ അവർ പിഴകിട്ടുണ്ടു- എത്രരാജാക്കളെ നൂതനമായി ഉണ്ടാക്കീട്ടുണ്ടു, ഏതെല്ലാം രാജ്യങ്ങൾ എടുത്തു അന്ന്യക്കു നൽകീട്ടുണ്ടു, എത്രഎല്ലാം ജാതികളെ ക്രിസ്ത്യാനികളാക്കീട്ടുണ്ടു, പാഷാണ്ഡികളായ ഭിന്നമതക്കാരെ ഏകശാസനയിൽ വരുത്തുന്നതിനു വാളുകൊണ്ടും തീകൊണ്ടും കൊല്ലപ്പെട്ട ആളുകൾക്കു സീമയുണ്ടോ, ഇങ്കിസിഷ്യൻ എന്ന ശുദ്ധകാവലിൽ ദഹിപ്പിക്കപ്പെട്ടവൎക്കു കണക്കുണ്ടോ, അതിന്റെജ്വാല ഈസമൂഹത്തിനും ഒന്നുപറ്റീട്ടുണ്ടു- ൧൬൫൩ൽ മൈലാപ്പൂരിൽ വന്നിരുന്ന ബാവായെ അഴിമുഖത്തു കെട്ടിത്താഴ്ത്തി എന്നു ഇവിടത്തുകാർ യഥാൎത്ഥമായി വിശ്വസിക്കുന്നെങ്കിലും പരമാൎത്ഥം ഗോവയിൽവച്ചു ദഹിപ്പിക്കയായിരുന്നു. കനാൻനാട്ടു മുസൽമാനരുടെ കയ്യിൽനിന്നു പിടിച്ചുപറിക്കുന്നതിനു ക്രൂട്ടിങ്ങയല്ലു [illegible]കൾക്കും നായകന്മാൎക്കും ദ്രവ്യത്തിനും തുകയുണ്ടോ? ജൂലിയൂസ, കേസർ, അലക്സന്ത്രയോസ, ബോനപ്പാടത്തു, ഇവർചെയ്തിട്ടുള്ളവയെക്കാൾ മഹാപരാക്രമങ്ങൾ പാപ്പാമാർ കഴിച്ചിട്ടില്ലയൊ, എന്തെങ്കിലും ഒരുക്രിസ്ത്യാനിരാജാവു തന്റെകാൎയ്യം ശരിയായിരുന്നാലും അല്ലെങ്കിലും അനുസരിക്കാതെപാൎത്താൽ അയാളെ ശപിക്കുന്നതുകൂടാതെ പ്രജകളുടെ ആത്മീകശുശ്രൂഷ ഒട്ടുക്കു അയാൾ കീഴ്പ്പെട്ടുവോളം തടസ്സം ചെയ്യും. പിന്നെയും വണങ്ങാഞ്ഞാൽ പ്രജകൾ അയാളെ അനുസരിക്കുന്നതിനു വിലക്കും, പിന്നെആരാജാവു ജീവശവം അല്ലെ. അയാളുടെസ്ഥിതി കുടികളുടെവയെക്കാൾ നികൃഷ്ടമല്ലെ, ഇതിൽവച്ചു ചില ദുഷ്ടരാജാക്കളെ ഗുണപ്പെടുത്തീട്ടില്ലന്നില്ല. ഭൌമ്യവൎദ്ധനയ്ക്കു ഉയൎച്ചയും താഴ്ച്ചയും നേരിട്ടുകാണുന്നതുപോലെ ഈമഹത്ശക്തിക്കും ഒരുഅധോഗതി നേരിടാതെയിരുന്നില്ല- കഴിഞ്ഞുപോയ പാപ്പാ ൧൮൭൦ൽ ഒരു സുന്നഹദോസുകൂട്ടിയതിൽ ശുദ്ധപാപ്പാ തന്റെ സ്ഥാനസംബന്ധമായി കല്പിക്കുന്ന കാൎയ്യത്തിനു പിഴയില്ലന്നു വിധിച്ചു- ഇതുകേൾക്കുമ്പോൾ ദൈവദൂഷണം അല്ലന്നു ചിലർ വിചാരിക്കും- എത്രയൊകൎദ്ദിനാളന്മാരും മെത്രാന്മാരുംകൂടി പാസ്സാക്കിയതാണതു- എങ്കിലും അന്നു ചില ദുൎന്നിമിത്തങ്ങൾ കാണപ്പെട്ടു. അഹോരാത്രം മഴയും പിശറും കൂരിരുട്ടും ഉണ്ടായി- പിന്നെ കുറഞ്ഞൊരുമാസംകഴിഞ്ഞാറെ രാജ്യായാതൊരു രക്തച്ചൊരിച്ചിൽകൂടാതെ സാൎദ്ദിന്യരാജാവായ വിക്തർ ഇമാനുവേലിനു ആകയുംചെയ്തു- എന്നിട്ടെന്താ തന്റെ വാഴ്വിനൊ മാനത്തിനൊ യാതൊരു ഹാനിവന്നൊ- ലോകത്തിന്റെ നാനാ ഭാഗങ്ങളിലുള്ള സ്വാമിഭക്തരായ വിശ്വാസികൾ തനിക്കു വേണ്ടുന്നതിലും അധികം വസ്തുകൾ സമയൊചിതം സമൎപ്പിക്കുന്നുണ്ടു- ഇതിങ്ങിനെ നിൽക്കുന്നതിനു ഒരു രഹസ്യം ഉണ്ടു- അതുംപറയാം ലോകത്തിൽ അറിയപ്പെട്ട ദേശങ്ങളിൽ ഒട്ടുക്കു ആ സഭയിലെ പലവകസന്ന്യാസികൾ, ദേഹം, സുഖം, സ്വജാതി ഇവകളെഉപെക്ഷിച്ചു ഏതുദുഷ്ടവും പീഡയും ജീവനും കൂട്ടാക്കാതെ തങ്ങടെ വിശ്വാസം ഐകരൂപ്യമായി നടത്തിവരുന്നതാകുന്നു. ഒരുനാട്ടിൽ ചെന്നാൽ ജീവപൎയ്യന്തംപാൎത്തു വ

മലങ്കര

# ഇടവകപത്രിക

അവശേഷം.

## രണ്ടു പുതിയ പ്രസംഗികൾ.

ഡെവീഡ് എന്നും വെൾഡുവത്ത് എന്നും പേരായി സിലോൺകാർ എന്നു പറഞ്ഞു രണ്ടു ഒരേന്മനി പ്രസംഗികൾ നാട്ടിൽ സുറിയാനിക്കാരുടെ ഇടയിൽ സഞ്ചരിച്ചു പ്രസംഗിച്ചുവരുന്ന വിവരം എല്ലാവരും അറിഞ്ഞിരിക്കുമല്ലൊ. ഇവരെക്കുറിച്ചു പല ലേഖനങ്ങളും ഞങ്ങൾക്കു കിട്ടിയിരിക്കുന്നു. എങ്കിലും കണ്ടു ബോധ്യപ്പെടുവാനായി ഇതുവരെ ഞങ്ങൾ ക്ഷമിച്ചുപാർത്തു. ൟ കുംഭമാസം ൧൩നു- രാത്രി മുതൽ ൨൨.ാംനു- വരെ ഇവർ കോട്ടയത്തു ചെറിയപള്ളിയിൽ താമസിച്ചു നടത്തിയ പ്രസംഗങ്ങളെ ഞങ്ങൾ കേട്ടിരിക്കുന്നതിനാൽ ശരിയായ അഭിപ്രായം പറവാൻ ഇപ്പോൾ ഞങ്ങൾ പ്രാപ്തരായിരിക്കുന്നു.

പ്രസംഗങ്ങൾ വളരെ ചാതുര്യമാകുന്നു എന്നു പറവാൻ സംശയമില്ല. പാപബോധം സത്യാനുതാപം മുതലായ സംഗതികളിൽ ഇവരുടെ യുക്തികൾ വളരെ നന്നായും ഇരിക്കുന്നു എങ്കിലും എല്ലാ യുക്തികളെയും പൂർത്തികരിക്കുന്ന അനുമാനം മഹാ തെറ്റായും വേദവിരോധമായും ഇരിക്കുന്നു എന്നു വ്യസനപൂർവ്വം പറയാതിരിപ്പാൻ പാടില്ല. പ്രസംഗങ്ങളുടെ സാരാംശത്തിൽ പ്രവേശിക്കുന്നതിനു മുമ്പു പ്രാഥമികമായ ചില സംഗതികളെ പറയട്ടെ.

ഇവർ തങ്ങളെക്കുറിച്ചു ദൈവത്താൽ അയക്കപ്പെട്ട ദൂത എന്നു പറയുന്നു. ൟ അഭിപ്രായം എത്രത്തോളം ഇവരോടു യോജിക്കുമെന്നു ആലോചിക്കാം. ശ്ലീ: പൗലൊസ റോമാ ൧൦- ൧൫-ൽ പറയുന്നതു: "അവർ അയക്കപ്പെടാഞ്ഞാൽ എങ്ങിനെ പ്രസംഗിക്കും"- ഇതിനാൽ പ്രസംഗിക്കുന്നതിനു അയക്കപ്പെടണമെന്നു സ്പഷ്ടമാകുന്നു. അയക്കുന്നതു ആർ എങ്ങിനെ എന്നുള്ളതു അപ്പൊസ്തോല കാലത്തെ നടപ്പുകൊണ്ടു നിശ്ചയിക്കാം: പുറജാതികളിലേക്കു അയക്കപ്പെട്ട ദൈവത്തിന്റെ വലിയദൂതു ശ്ലീഹ: പൗലൊസ ആയിരുന്നു. പൗലൊസ സഭയെ പീഡിപ്പിക്കുന്നവനായിരുന്നു. പീഡിപ്പിപ്പാനുള്ള ഒരു യാത്രയിൽ പൗലൊസ ദൈവത്താൽ വിളിക്കപ്പെട്ടു. ദമസ്കൊസിൽ എത്തിയശേഷം ആ പട്ടണത്തിലെ പട്ടക്കാരനായിരുന്ന അനനിയാസിനോടു പരിശുദ്ധാത്മാവു പറഞ്ഞു "നീ എഴുന്നേറ്റു ചൊവ്വ എന്നു പറയപ്പെടുന്ന തെരുവിൽ യൂദായുടെ ഭവനത്തിൽ ചെന്നു തർസ്സുസുകാരൻ ശൗലിനെ അന്വെഷിക്ക---- അവൻ പുറജാതികളുടെയും രാജാക്കന്മാരുടെയും ഇസ്രായേൽപുത്രന്മാരുടെയും മുമ്പാകെ എന്റെ നാമം വഹിപ്പാൻ ഇനിക്കു തിരഞ്ഞെടുക്കപ്പെട്ട പാത്രമാകുന്നു." (നടപ്പ- ൯-) അനനിയാസിന്റെ പുറപ്പാടിനു മുമ്പെതന്നെ ദൈവം പൗലൊസി

നെ ഒരു ദൂതനാക്കി തിരഞ്ഞെടുത്തു എങ്കിലും ഇതുകൊണ്ടു ദൂതന്റെ പ്രവൃത്തി ചെയ്വാൻ അവന്നു അധികാരം ഉണ്ടായില്ല. അനനിയാസ അവനെ ജ്ഞാനസ്നാനപ്പെടുത്തി എന്നിട്ടും അധികാരം ഉണ്ടായില്ല. (നടപ്പ ൧൩- അ- ൨, ൩, ൪,) "അവർ കർത്താവിനു ശുശ്രൂഷിച്ചു ഉപവസിച്ചപ്പോൾ പരിശുദ്ധാത്മാവു പറഞ്ഞു ബർന്നബാസിനെയും ശൌലിനെയും ഞാൻ അവരെ വിളിച്ച വേലെക്കു വേർതിരിക്ക അവർ ഉപവസിച്ചു പ്രാർത്ഥിച്ചു അവരുടെ മേൽ കൈകളെ വച്ചശേഷം അവർ അവരെ പറഞ്ഞയച്ചു. ഈ പ്രകാരം അവർ പരിശുദ്ധാത്മാവിനാൽ അയക്കപ്പെട്ടിട്ടു അവർ സെലുക്കിയായിലെക്കു പോയി"

ഇവിടെ നോക്കുവിൻ- അയക്കപ്പെടാതെ പ്രസംഗിപ്പാൻ പാടില്ല. അയക്കുന്നതു ദൈവനിയോഗപ്രകാരം സഭയിലെ അധികാരികളാലും ആയിരിക്കണം. ഇത്രത്തോളം ഇതുകൊണ്ടു പ്രത്യക്ഷമാകുന്നു. എന്നുമാത്രമല്ല, ആത്മാവു പൌലൊസിനെ തിരഞ്ഞെടുത്തിട്ടും സഭയുടെ മൂപ്പന്മാരാൽ കൈവെക്കപ്പെടുകയും പരസ്യമായി അയക്കപ്പെടുകയും ചെയ്തതിന്റെ പിന്നെ മാത്രമെ അവൻ ദൈവദൂതനായിട്ടുള്ളു. "അവർ അവരെ പറഞ്ഞയച്ചു" ആരു? സഭയുടെ മൂപ്പന്മാർ തന്നെ. മൂപ്പന്മാർ അയച്ചതു "പരിശുദ്ധാത്മാവിനാൽ അയക്കപ്പെടുക"യായിരുന്നു. ഇതുകൂടാതെ വേറെയും ചില ന്യായങ്ങൾ കഴിഞ്ഞ പത്രികയിൽ പ്രസ്താവിച്ചിരുന്നതും ഇതോടു ചേർത്തു വായിക്കപ്പെടേണം. ശുദ്ധ പൌലൊസിന്റെ ദൂതും പുതിയ പ്രസംഗികളുടെ ദൂതും തമ്മിൽ താരതമ്യപ്പെടുത്തുവിൻ. ഇവരെ ആരും അയച്ചില്ല, ആത്മാവു അയച്ചു എന്നു പറയുമെങ്കിൽ ആത്മാവു പൌലൊസിനെ തിരഞ്ഞെടുത്തിട്ടും അയപ്പാനുള്ള അധികാരം സഭെക്കു വിട്ടുകൊടുത്തു. നിങ്ങൾ ആർ? ഏതു ശാഖയിൽ ചേർന്നവർ? എന്നു ഇവരോടു ചോദിച്ചവർക്കു കിട്ടിയ മറുപടി— "ഞങ്ങൾ ക്രിസ്തുവിന്റെ മിശ്യൻകാർ, ഞങ്ങൾ ഒരു സഭയിലും ഒരു മിശ്യനിലും ചേർന്നവരല്ല, ഞങ്ങൾ ഒരു പട്ടക്കാരന്റെയൊ, മെല്പട്ടക്കാരന്റെയൊ ആജ്ഞയിൻകീഴുള്ളവരല്ല" എന്നിപ്രകാരമായിരുന്നു. സത്യമുള്ള ഒരു ദൈവദൂതിന്റെ ലക്ഷണം ഇപ്രകാരമായിരിക്കയില്ല. പട്ടക്കാരും മെല്പട്ടക്കാരും ഇല്ലാതെ ഇവർ കേവലം വിശ്വാസത്താൽ മാത്രം ആത്മാവിന്റെ വരം പ്രാപിക്കാവുന്നതല്ല.

ഇവരെ അധികാരപ്പെടുത്തിയതാർ എന്നുള്ളതിനെക്കുറിച്ചു ഒരു സ്നേഹിതൻ ചോദിച്ചതിൽ ഞങ്ങളെ മനുഷ്യരിൽ ആരും അധികാരപ്പെടുത്തിയിട്ടില്ല. യോഹന്നാന്റെ പ്രസംഗം പോലെ ഞങ്ങളുടെതിനെ വിചാരിക്കണമെന്നു പറകയുണ്ടായി. യോഹന്നാൻ ക്രിസ്തുവിന്റെ മുന്നോട്ടക്കാരൻ ആയിരുന്നു എന്നുമാത്രമല്ല, അവൻ ആചാര്യനുമായിരുന്നു. യോഹന്നാന്റെ പ്രസംഗത്തിൽ വിശ്വസിക്കയും ജ്ഞാനസ്നാനം കൈക്കൊൾകയും ചെയ്തവർ ആരും വരം പ്രാപിച്ചില്ല- നേരെമറിച്ചു യോഹന്നാന്റെ ജ്ഞാനസ്നാനം അപ്പോസ്തോലർ സാധുവാക്കാതെ ആവർത്തിച്ചു സ്നാനവും ആത്മവരവും കൊടുക്കയുണ്ടായി. (നടപ്പ ൧൯അ-൧-മുതൽ ൭-വരെ) ഈ കാരണങ്ങളാൽ പുതിയ പ്രസംഗികൾ തങ്ങളെക്കുറിച്ചു ദൈവദൂതു എന്നു പറയുന്നതു കേവലം വ

ബ്ബപറച്ചിൽ മാത്രമാണെന്നും ഇവർ തങ്ങൾക്കു അധികാരമില്ലാത്ത പ്ര വൃത്തിയെ ചെയ്യുന്നുഎന്നും സ്പഷ്ടമാകുന്നു.

൨-ാമതായി ഇവക്കുണ്ടെന്നു ഭാവിക്കുന്ന വേദഅറിവിന്റെ സ്വ ഭാവത്തെക്കൂടെ അല്പം പറയാം. ഇവർ മിക്ക പ്രസംഗങ്ങളിലും "ഞ ങ്ങളെ നിങ്ങൾ വിശ്വസിക്കണ്ടാ ദൈവത്തിന്റെ വചനത്തെനിങ്ങ ൾ വിശ്വസിച്ചാൽമതി. ഞങ്ങൾ പറയുന്നതെല്ലാം ദൈവവചനമാകു ന്നു. ദൈവവചനത്തിൽനിന്നല്ലാതെ ഞങ്ങൾ വല്ലതും പറഞ്ഞാൽ ഞങ്ങളെ നിങ്ങൾ ശപിപ്പീൻ" എന്നിങ്ങനെ മുഖവുര പറയാറുണ്ടു. ൧൮൭൯-രാത്രിയിൽ ഇവർ ആദ്യമായിപറഞ്ഞ പ്രസംഗത്തിൽ ഇപ്ര കാരമുള്ള ഒരു മുഖവുരയുടെ ശേഷം മനുഷ്യരെ നരകത്തിലേക്കു കൊ ണ്ടുപോകുന്ന പാപങ്ങളെ വിവരിച്ചകൂട്ടത്തിൽ വ്യഭിചാരം, വേശ്യാ ദോഷം, മോഷണം, കറപ്പുതിററി, എന്നിങ്ങനെ പ്രസ്താവിക്കയും കറ പ്പുതിന്നുന്ന പാട്ടക്കാരെ വളരെ ആക്ഷെപിക്കയുംചെയ്തു വ്യഭിചാരം മുതലായ പ്രവൃത്തികളോടു ചേത്തു കറപ്പുതീററയും നരകത്തിലേക്കു കൊണ്ടുപോകുന്ന പാപമായി വണ്ണിച്ചു ദൈവ വചനത്തെ സാ ക്ഷിയാക്കി സങ്കീത്തനത്തിനുനിന്നു ഒരുവാക്യംവായിച്ചു. അതിൽ കറ പ്പിനെക്കുറിച്ചു ബാഹ്യമായൊ ഉപഹാരമായൊ സൂചിപ്പിക്കുന്ന ഒരു വചനവും ഇല്ലായിരുന്നു; ദൈവവചനത്തിൽ നിന്നല്ലാതെ വല്ലതും പറഞ്ഞാൽ ഞങ്ങളെ ശപിപ്പീൻ എന്നുള്ള ഇവരുടെ മുഖവുരപ്രകാ രം പുത്തരിയിൽതന്നെ ശാപത്തിനു ഇവർ പാത്രീഭവിച്ചു. കാപ്പിയും പുകയിലയും നരകത്തിലേക്കു കൊണ്ടുപോകുമെന്നു പറയാഞ്ഞതു ആ രുടെയൊ ഭാഗ്യമെന്നെ പറവാനൊള്ളു. ഇതുകൂടാതെവേറൊരുസം ഗതിയിലും ഇവർ മൌഢ്യം പ്രദശിപ്പിച്ചു ശുദ്ധ പൌലൊസിന്റെ പക്കൽ അനനിയാസിനെ അയച്ചതു പൌലൊസിന്റെ മനസ്സുതി രിവുവിവരം സഭയിൽ അറിയിപ്പാൻ മാത്രമാണെന്നും അനനിയാസു പൌലൊസിൽനിന്നു അനുഗ്രഹങ്ങളെ പ്രാപിച്ചതല്ലാതെ പൌലൊ സിനു അനനിയാസിൽനിന്നു ഒരു വിശെഷവും കിട്ടിയില്ലന്നുപറഞ്ഞു. നേരെമറിച്ചു അനനിയാസ പൌലൊസിനെ ജ്ഞാനസ്നാനപ്പെടുത്തുക യാണചെയ്തതു- (നടപ്പുൻ അ-൯. ൧൮) ഇങ്ങിനെയാണ ഇവരുടെ വേദ അറിവു.

൩-ാമതു. തന്നത്താൻ നീതികരിക്ക. ഇവർ തങ്ങളെക്കുറിച്ചു ആ ത്മപ്രശംസയും സ്വയനീതിയും പറയാറുണ്ടു. "ഞങ്ങളുടെ ഹൃദയം വെണ്മയായിരിക്കുന്നു. പാപത്തെ ഞങ്ങൾ അടിമപ്പെടുത്തിയിരിക്കു ന്നു". എന്നിങ്ങനെ പലപ്രാവശ്യം പറകയുണ്ടായി. "നമുക്കുപാപമി ല്ലന്നു നാം പറയുന്നു എങ്കിൽ നമ്മെത്തന്നെ നാം വഞ്ചിക്കുന്നു" എന്നു ശുദ്ധയോഹന്നാനും, "ഞാൻ ഇച്ഛിക്കുന്നതിനെ ഞാൻ ചെയ്യുന്നില്ല, ഞാൻ വെറുക്കുന്നതൊ അതിനെ ഞാൻ ചെയ്യുന്നു" എന്നു ശുദ്ധപൌ ലൊസും പറയുന്നു. (൧യോഹ-൧-൮- റോമ-൭-൧൫) ആകയാൽ ഇവർ ദേവാലയത്തിൽ പ്രാത്ഥിപ്പാൻ വന്ന പ്രീശന്റെ സ്വഭാവം എടുക്കുകയും നീതികരണംപ്രാപിച്ച ചുങ്കക്കാരന്റെ സ്വഭാവത്തെവെ റുക്കയും ചെയ്യുന്നു എന്നു വരുന്നു.

൪-ാമതു സിദ്ധാന്തം- ഏതെങ്കിലും കാൎയ്യത്തെ സംബന്ധിച്ചു അഭിപ്രായമൊ ഏതെങ്കിലും വാക്യങ്ങളുടെ അൎത്ഥമൊ അറിവാൻ ആരെങ്കിലും ആവശ്യപ്പെട്ടാൽ രക്ഷിക്കപ്പെട്ടു എന്നു ഏറ്റുപറയാതെ ആൎക്കും പറഞ്ഞുകൊടുക്കയില്ലന്നു ഇവർ സിദ്ധാന്തം പിടിച്ചിരിക്കുന്നു എന്നു പ്രസംഗത്തിൽ പറകയുണ്ടായി. എന്നാൽ ദൈവത്തിന്റെ ദൂതൻ "സൌഖ്യോപദേശത്താൽ ബുദ്ധിപറവാനും പ്രതിവാദിക്കുന്നവരെ ബോധം വരുത്തുവാനും സമൎത്ഥനായിരിക്കണം" (തീത്തൂസ ൧- ൯)

ഈ ചുരുങ്ങിയ വിവരണംകൊണ്ടു പ്രസംഗികളുടെ അധികാരദൌൎബ്ബല്യം, അറിവു കുറവു, ആത്മപ്രശംസ, സ്വയനീതീകരണം, മുതലായവ ബോധപ്പെട്ടുവാൻ ഇടയുണ്ടു. ഇനിപറവാൻപോകുന്നതു.

പ്രസംഗങ്ങളുടെ താല്പൎയ്യം.

ഇവർ അഞ്ചാറു പ്രസംഗങ്ങൾ നടത്തിയതിൽ എല്ലാററിന്റെയും കാൎയ്യഭാഗവും ഉദ്ദേശവും ഒന്നുതന്നെയായിരുന്നു. അവയുടെ ചുരുക്കം എന്തെന്നാൽ—

൧. പാപം ഏറ്റുപറഞ്ഞു അനുതപിച്ചു പാപത്തെ ഉപേക്ഷിച്ചാൽ തൽക്ഷണം രക്ഷപെടും.

൨. ഇങ്ങനെ രക്ഷിക്കപ്പെടുന്നവർ ദൈവ പുത്രന്മാരാകുന്നതിനാൽ അവൎക്കു ഒരിക്കലും പാപം ചെയ്വാൻ ഇടവരികയില്ല.

൩. അവർ പാപത്തിൽ വീണെക്കാം.

൪. പാപം ചെയ്ക എന്നുവച്ചാൽ അറിവോടുകൂടി ചെയ്യുന്നതും പാപത്തിൽ വീഴുക എന്നു വച്ചാൽ യദൃശ്ചയാ സംഭവിക്കുന്നതുമാകുന്നു.

൫. രക്ഷിക്കപ്പെട്ടശെഷം പാപത്തിൽ വീണാലും രക്ഷെക്കു ന്യൂനതയില്ല, ദൈവം അവരെ താങ്ങിക്കൊള്ളും.

൬. ഇങ്ങനെ രക്ഷിക്കപ്പെടുന്നവർ യോഗത്തിൽ എഴുനേററു പറകയൊ കൈ പൊക്കുകയൊ ചെയ്യണം.

൭. കൈ പൊക്കുന്നവരെകൊണ്ടു മേൽ പാപം ചെയ്കയില്ലന്നു പറയിച്ചു ഉറപ്പിക്ക ഇവയാകുന്നു.

ഈ സംഗതികളെകുറിച്ചു ഏതെങ്കിലും പറയുന്നതിനു മുമ്പു രക്ഷ, രക്ഷിക്കപ്പെടുക എന്ന പദങ്ങൾക്കു വേദപ്രകാരമുള്ള അൎത്ഥങ്ങൾ എന്തെന്നു പറയാം. രക്ഷ എന്നുവച്ചാൽ അൎത്ഥം ൧-ാമതു ലോകഉപദ്രവങ്ങളിൽ നിന്നു വീണ്ടെടുപ്പു. ദൃഷ്ടാന്തം ഇസ്രായെലിനും ഈ വലിയ രക്ഷ ഉണ്ടാക്കിയ യോനാഥാൻ മരിക്കണമൊ? (൧ ശമു ൧൪- ൪൫)

൨-ാമതു രക്ഷയിലെക്കുള്ള വഴികളാകുന്ന പാ[illegible] വിശ്വാസം ജ്ഞാനസ്നാനംമുതലായ ആത്മാവിന്റെ ക്രി[illegible]നദിവസം ഈ ഭവനത്തിനു രക്ഷ വന്നിരിക്കുന്നു (ലൂക്ക ൧൯- ൯) അവൻ തന്റെ ജനത്തെ പാപത്തിൽ നിന്നു രക്ഷിക്കും (മത്താ ൧- ൨൧) (൧ പത്രൊ ൩- ൨൧)

൩-മതു മരണ ശെഷം വരുവാനുള്ള ലോകത്തിൽ ലഭിക്കുന്ന നിത്യഭാഗ്യം. ദൃ- അവസാനത്തോളം ക്ഷമിക്കുന്നവൻ രക്ഷിക്കപ്പെടും (മത്താ ൧൦- ൨൨)

൫-ാമതു രക്ഷയെ നല്കുന്ന ആൾ ദൃ- യഹൊവാ എന്റെവെളിച്ചവും എന്റെ രക്ഷയും ആകുന്നു (൨൭ സങ്കീ ൧- ൧) "എന്റെ കണ്ണുകൾ എന്റെ രക്ഷയെ കണ്ടു" (ലൂക്കൊ ൨- ൩൦)

൬-ാമതു ദൈവത്തിനു നാം അൎപ്പിക്കുന്ന സ്തുതി. ദൃ. "ഹല്ലെലൂയ്യാ രക്ഷയും മഹത്വവും ബഹുമാനവും നമ്മുടെ ദൈവമായ കൎത്താവിനു ഉണ്ടാകട്ടെ" (വെളി- ൧൯- ൧) ഇങ്ങനെ രക്ഷ എന്ന പദത്തിനു ആറു പ്രകാരം അൎത്ഥം ഉണ്ടു-

അനുതപിച്ചു പാപത്തെ ഉപെക്ഷിച്ചാൽ തൽക്ഷണം രക്ഷിക്കപ്പെട്ടു എന്നു പ്രസംഗികൾ ഉപദെശിക്കുന്നതിൽ രക്ഷ ഏതൎത്ഥത്തിൽ ഉപയൊഗിച്ചിരിക്കുന്നു എന്നു വ്യക്തപ്പെടുത്തിയിട്ടില്ല- ൧.൦ ൫.൦ ൬.൦ അൎത്ഥത്തിൽ അല്ലെന്നു വിചാരിക്കാം. രണ്ടാമത്തെ അൎത്ഥത്തിലൊ മൂന്നാമത്തെ അൎത്ഥത്തിലൊ എന്നു നിശ്ചയപ്പെടുത്തിയിരുന്നെങ്കിൽ വലിയ കുഴപ്പം കൂടാതെ ഇരിക്കുമായിരുന്നു. രണ്ടാമത്തെ അൎത്ഥത്തിൽ ആണു ഉപയൊഗിച്ചിരിക്കുന്നതു എങ്കിൽ ഞങ്ങൾ ഒട്ടൊട്ടു ചെരുന്നതിനു വിരൊധമില്ല- ൩-മത്തെ അൎത്ഥത്തിലാണ മിക്കവാറും കേൾവിക്കാർ ധരിച്ചിരിക്കുന്നതു- പ്രസംഗികളും ഈ അൎത്ഥത്തിൽ ഈ പദത്തെ പ്രയൊഗിച്ചിരിക്കുന്നു എങ്കിൽ അവർ തെറ്റിപ്പൊയിരിക്കുന്നു. അഥവാ ൨-ാമത്തെ അൎത്ഥത്തിൽ ആയിരുന്നാലും അതിനെ വ്യക്തപ്പെടുത്താതെ കേൾവിക്കാരെ വലിയ വഴിതെറ്റിൽ അകപ്പെടുത്തിയിരിക്കുന്നതിനാൽ ഇവർ ശിക്ഷാവിധിയെ വരുത്തിയിരിക്കുന്നു.

അനുതപിച്ചു പാപങ്ങളെ ഉപെക്ഷിച്ചാൽ അതുവരെയുള്ള പാപം ക്ഷമിക്കപ്പെട്ടുമെന്നല്ലാതെ നിത്യരക്ഷ സ്ഥിരമായി എന്നു വരികയില്ല- ഏതൎത്ഥത്തിലും രക്ഷിക്കപ്പെട്ടവർ പിന്നെ പാപം ചെയ്കയില്ലെന്നു പറയുന്നതും വലിയതെറ്റാകുന്നു. രണ്ടാമതായി പറഞ്ഞ അൎത്ഥത്തിൽ ക്രിസ്ത്യാനികൾ എല്ലാവരും രക്ഷപെട്ടവർ ആകുന്നു. അവർ എപ്പൊൾ മാമ്മൊദീസാ കൈക്കൊണ്ടൊ അപ്പൊൾ അവർ രക്ഷപെട്ടിരിക്കുന്നു. ൧- പത്രൊസ ൩- ൨൧ നോക്കുക. എങ്കിലും ഇതുകൊണ്ടു വരുവാനുള്ള നിത്യരക്ഷ നമുക്കു ഉറപ്പായിട്ടില്ല. അനുതപിച്ചു പാപത്തെ ഉപെക്ഷിച്ചപ്പൊൾ കിട്ടുന്നു എന്നു പറയുന്ന രക്ഷയും വിശ്വസിച്ചു ജ്ഞാനസ്നാനപ്പെട്ടപ്പൊൾ കിട്ടിയ രക്ഷയും ഒന്നാകുന്നു. പ്രസംഗികളുടെ അഭിപ്രായപ്രകാരം പാപത്തെ ഏറ്റുപറഞ്ഞു ഉപെക്ഷിച്ചപ്പൊൾ രക്ഷിക്കപ്പെടുന്നതിനാൽ അവൻ പിന്നീടു ഒരിക്കലും പാപം ചെയ്കയില്ലെങ്കിൽ സുറിയാനിക്കാരിൽ പാപം ചെയ്യുവർ ആരുമില്ലെന്നുവരണം. എന്തെന്നാൽ "ജ്ഞാനസ്നാനം ജഡത്തിന്റെ അഴുക്കിനെ കളയുന്നതെന്നല്ല ദൈവത്തൊടുള്ള നല്ല മനസ്സാക്ഷിയുടെ ഉത്തരമായി യെശുക്രിസ്തുവിന്റെ ഉയിൎപ്പിനാൽ ഇപ്പൊൾ നമ്മെയും രക്ഷിക്കുന്നു". (൧ പത്രൊ- ൩- ൨൧) ഈ സ്ഥിതിക്കു പ്രസംഗികളുടെ ഈ യാത്രയും ബുദ്ധിമുട്ടും വളരെ നിഷ്പ്രയൊജനവും അവരെ പ്രതിയും അവൎക്കു നല്കിയും കൊടുത്തുവരുന്ന ദ്രവ്യവ്യയം ദുൎച്ചിലവും ആകുന്നു. ആകയാൽ രക്ഷയെന്ന പദത്തിനു ഞങ്ങൾ രണ്ടാമതായി പറഞ്ഞ അൎത്ഥമാണ പ്രസംഗികൾ ഉദ്ദെശിച്ചിരിക്കുന്നതെങ്കിൽ സുറിയാനിക്കാർ ഈ

രക്ഷ പണ്ടെപണ്ടെ പ്രാപിച്ചിരിക്കുന്നു എന്ന ശുദ്ധ പത്രൊസശ്ലീഹായുടെ വചനത്തുമ്മെൽ ഉറപ്പായിപറയാം. എന്നാൽ ഈ ശ്ലീഹാ ദൈവാത്മാവിനാൽ തന്റെലേഖനം എഴുതി എന്നും ദൈവവചനത്തെ നാം വിശ്വസിക്കണമെന്നും പറയുന്നതിൽ പ്രസംഗി വിസമ്മതിക്കയില്ലല്ലൊ.

എന്നാൽ രക്ഷാപദം ൩-ാമതായി മേൽ എഴുതിയിരിക്കുന്ന അൎത്ഥത്തിൽ ആണ പ്രസംഗികൾ ധരിച്ചിരിക്കുന്നതെങ്കിൽ അവർ തെറ്റിന്റെ അഗാധത്തിൽ വീണിരിക്കുന്നു എന്നപറവാനും ഞങ്ങൾക്കു സംശയമില്ല. എന്നു മാത്രമല്ല രക്ഷിക്കപ്പെട്ടശേഷം പാപം ചെയ്കയില്ലന്നുള്ള ഉപദെശവും മഹാ പാതകമാകുന്നു.

൭- "അവസാനത്തോളം ക്ഷമിക്കുന്നവൻ രക്ഷിക്കപ്പെടും" (മത്താ ൧൦- ൨൨) ഇടക്കു ഒരു നിത്യരക്ഷയുണ്ടെന്നു ഇതിനാൽ വരുന്നില്ല; ഇതു കൎത്താവുതന്നെ കല്പിച്ച വാക്കാകുന്നു. തൽകാലരക്ഷയെന്ന കാണിപ്പാൻ പ്രസംഗികൾ ചിലവാക്യങ്ങൾ കാണിച്ചു. എന്നാൽ ഞങ്ങൾ അവയെ പരിശൊധിച്ചതിൽ അവ ഒന്നൊഴിയാതെ എല്ലാം ക്രിസ്ത്യാനിസഭയുടെ പൊതുപ്പെട്ട രക്ഷയെക്കുറിച്ചു അതായ്ത രണ്ടാമതായി പറഞ്ഞ അൎത്ഥത്തിൽപെട്ട രക്ഷയെക്കുറിച്ചു മാത്രം പറഞ്ഞിരിക്കുന്നവയാണന്നു കണ്ടിരിക്കുന്നു. ഈഭാഗം വൎണ്ണിച്ചപ്പൊൾ രക്ഷിക്കപ്പെട്ടും എന്ന ഭാവികാലമായി ഒരു വാക്യംപോലും വേദത്തിൽ ഇല്ലന്നുകൂടെ പ്രസംഗത്തിൽ പറകയുണ്ടായി. എന്നാൽ ഉണ്ടെന്നു ഇപ്പോൾ ചുരുങ്ങിയപക്ഷം ഒന്നുകൊണ്ടെങ്കിലും കണ്ടല്ലൊ. പോരെങ്കിൽ മത്തായി ൨൪- ൧൩ മൎക്കൊസ ൧൩- ൧൩ എബ്രായ ൩- ൬, ഈ വാക്യങ്ങളെക്കൂടെ നോക്കുക. "നമ്മുടെ നിശ്ചയത്തിന്റെ ആരംഭത്തെ അവസാനത്തോളം മുറുകെ പിടിച്ചുകൊള്ളുന്നു എങ്കിൽ നാം ക്രിസ്തുവിന്റെ ഓഹരിക്കാർ ആകുന്നു" എബ്രാ- ൩ ൧൪ "നീ മരണം വരെ വിശ്വസ്തനായിരിക്ക. എന്നാൽ ഞാൻ നിനക്കു ജീവന്റെ കിരീടത്തെ തരും" (വെളി- ൨- ൧൦) അവസാന രക്ഷയും തല്ക്കാല രക്ഷയും തമ്മിലുള്ള ഭേദം ഇപ്പൊൾ കണ്ടുവല്ലൊ.

൮. ഇനി രക്ഷിക്കപ്പെട്ടാൽ പാപംചെയ്കയില്ലന്നുള്ളതിനെക്കുറിച്ചു പറയാം. പാപം ചെയ്ക, പാപത്തിൽ വീഴുക എന്നവ തമ്മിൽ ഇത്ര വ്യത്യാസം ഉണ്ടെന്നും അവ ഇന്നയിന്ന പ്രകാരമാണ ഭേദപ്പെട്ടിരിക്കുന്നതെന്നും പ്രസംഗികൾ പറഞ്ഞവിവരണം അവരുടെ സ്വയമെന്നല്ലാതെ വേദലക്ഷ്യത്താൽ കാണിച്ചിട്ടില്ല. അറിവോടുകൂടെ ചെയ്താൽ പാപം ചെയ്കയും യദൃശ്ചയാ ചെയ്താൽ പാപത്തിൽ വീഴുകയും ആണെന്നും വേദവാക്യങ്ങളെകൊണ്ടു തെളിയിച്ചു തന്നിട്ടില്ല. അതിനാൽ ആ തരഭേദം നാം അംഗീകരിക്കണമെന്നില്ല. എന്തെന്നാൽ വേദവാക്യത്തിൽ നിന്നല്ലാതെ ഞങ്ങൾ വല്ലതും പറഞ്ഞാൽ അതിനെ വകവെക്കയുണ്ടൊ എന്നു മാത്രമല്ലാ ഞങ്ങളെ ശപിക്കകൂടെ ചെയ്തുകൊള്ളുവാൻ പ്രസംഗികൾ ആദ്യമെ അനുവദിച്ചിട്ടുണ്ടല്ലൊ.

൯. രക്ഷിക്കപ്പെട്ടു എന്നു വിചാരിക്കുന്നവരോടു ശുദ്ധപൌലോസിന്റെ ഗുണദോഷം എന്തെന്നാൽ- "താൻ നില്ക്കുന്നു എന്നു വിചാരി

ക്കുന്നവൻ വീഴാതിരിപ്പാൻ നോക്കട്ടെ- (൧ കോറ ൧൦, ൧൨.) അല്ലാതെ വീണാലുള്ളഫലം എന്തെന്നു വച്ചാൽ- "നാം സത്യത്തിന്റെ അറിവിനെ പ്രാപിച്ചശേഷം മനസ്സോടെ പാപം ചെയ്യുന്നു എങ്കിൽ ഇനി പാപങ്ങൾക്കു വേണ്ടി ഒരു ബലിയും ശേഷിച്ചിരിക്കുന്നില്ല" (എബ്രാ ൧൦ ൨൬) ന്യായവിധിക്കും വിരോധികളെ ഭക്ഷിച്ചുകളവാനിരിക്കുന്ന അഗ്നി കോപത്തിനും ഭയങ്കരമായ കാത്തിരിപ്പു മാത്രമെ ഉള്ളു" (൨൭) "ദൈവത്തിന്റെ പുത്രനെ ചവിട്ടികളകയും താൻ ഏതിനാൽ ശുദ്ധീകരിക്കപ്പെട്ടുവൊ ആ നിയമത്തിന്റെ രക്തത്തെ അശുദ്ധമായുള്ളതെന്നു നിരൂപിക്കയും കൃപയുടെ ആത്മാവിനെ നിന്ദിക്കയും ചെയ്യുവൻ എത്രഅധികകഠിനമായ ശിക്ഷയ്ക്കു പാത്രമാകുമെന്നു നിരൂപിപ്പിൻ" (൨൯) "എന്നാൽ നിങ്ങൾ വെളിച്ചമാക്കപ്പെട്ടാറെ കഷ്ടങ്ങളുടെ മഹാപോരിനെ സഹിച്ച മുമ്പിലത്തെ ദിവസങ്ങളെ ഓർത്തുകൊള്ളുവിൻ" (൩൨) "എന്റെ ബന്ധനങ്ങളിൽ നിങ്ങൾക്കു കനിവുതോന്നി സ്വർഗ്ഗത്തിൽ ഏറ്റവും നല്ലതായും നിലനില്ക്കുന്നതായുമുള്ള സമ്പത്തു നിങ്ങൾക്കു ഉണ്ടെന്നു നിങ്ങളിൽതന്നെ അറിഞ്ഞുകൊണ്ടു നിങ്ങൾക്കുള്ള വസ്തുക്കളുടെ അപഹാരത്തെ സന്തോഷത്തോടെ ഏറ്റു. ആകയാൽ നിങ്ങളുടെ വലിയ പ്രതിഫലമുള്ള ധൈര്യത്തെ തള്ളികളയരുതു" (൩൪- ൩൫)

ഇതിനാൽ ൨൬ാം വാക്യത്തിൽ നിന്നു വിശ്വസിച്ചശേഷം മനസ്സോടെ പാപം ചെയ്യുകായെന്നും ൨൭-ൽ അതിന്റെ ഫലം ഭയങ്കരമാണെന്നും ൨൯-ൽ നിയമത്തിന്റെ രക്തത്താൽ ശുദ്ധീകരിക്കപ്പെട്ടവർ പിന്നീട്ടു കൃപയുടെ ആത്മാവിനെ നിന്ദിച്ചേക്കാമെന്നും അപ്പോൾ കഠിനശിക്ഷയ്ക്കു അവർ പാത്രീഭവിക്കുമെന്നും ൩൨, ൩൪, ൩൫, വാക്യങ്ങളിൽ വെളിച്ചത്തെ പ്രാപിക്കയും പീഡയെ സഹിക്കയും നിലനില്ക്കുന്ന സ്വർഗ്ഗീയ ഭാഗ്യത്തെ കൈക്കൊൾവാൻ ലോകത്തെ ഉപേക്ഷിക്കയും ചെയ്യുവർ വലിയ പ്രതിഫലമുള്ള ധൈര്യത്തെ തള്ളികളഞ്ഞേക്കാമെന്നും പ്രത്യക്ഷപ്പെടുന്നു.

൮. ഇതുകൊണ്ടു വ്യക്തമായില്ലെങ്കിൽ എബ്രായ ൬ാം-൪, ൬, വാക്യങ്ങൾകൂടെ നോക്കുക, "ദൈവത്തിന്റെ നല്ല വാക്യത്തെയും വരുവാനുള്ള ലോകത്തിന്റെ ശക്തികളെയും ആസ്വദിച്ചിട്ടുള്ളവർ വീണുപോയാൽ അവരെ പിന്നെയും അനുതാപത്തിനു പുതിയതാക്കുവാൻ കഴിയാത്തതാകുന്നു. അവർ ദൈവപുത്രനെ തങ്ങൾക്കായിട്ടു വീണ്ടും ക്രൂശിൽ തറെച്ചു ലോകാപവാദം വരുത്തുന്നതുകൊണ്ടാകുന്നു". ഹാ! വായനക്കാരെ രക്ഷിക്കപ്പെട്ടവർ പിന്നെ പാപം ചെയ്കയില്ലെന്നും വീഴുകമാത്രമെ ഉള്ളു എന്നും അതിനെ ദൈവം താങ്ങികൊള്ളുമെന്നും അവരുടെ രക്ഷ നശിച്ചുപോകയില്ലെന്നും പറയുന്ന ഇവരുടെ അഭിപ്രായത്തെ ഈ വാക്യങ്ങൾ ചുവടെ ഖണ്ഡിക്കുന്നു. ഇതു ഇവക്കു തടുക്കാൻ പാടില്ലാത്ത ലക്ഷ്യം ആകകൊണ്ടു ഒരു മുടന്തിയസമാധാനം ഇവർ പറകയുണ്ടായി. അതായതു. ഇതു ഓർമ്മപ്പെടുത്തൽ മാത്രമെന്നായിരുന്നു. "ദൈവം വ്യാജം പറയാത്തവൻ, അവന്റെ വചനത്തെ നാം വിശ്വസിക്കണം" എന്നിങ്ങനെ കൂടക്കൂടെ ഉറപ്പിച്ചു പറയുന്ന പ്രസംഗികൾ ഈ വാക്യങ്ങളെ സംബന്ധിച്ചു ആ വിശ്വാസം ഉപേക്ഷിച്ചു

വെറും ഓൎമ്മപ്പെടുത്തൽ" എന്ന സമാധാനം പറഞ്ഞതു വലിയ കൌശലം ആകുന്നു. അതെ, അതൊരു ഓൎമ്മപ്പെടുത്തൽ തന്നെ എന്നിരിക്കട്ടെ. സാക്ഷാൽ സംഭവിക്കാവുന്ന സംഗതികളെ അല്ലാതെ വ്യാജകാൎയ്യത്തെ ഓൎമ്മപ്പെടുത്തുകയില്ലെന്നു നാം വിശ്വസിക്കണം. ഇവർ ഇതിനു സമാധാനമായി അടുത്ത ൭-ാം ൮-ാം വാക്യങ്ങളെ എടുത്തു ഒന്നിനൊന്നായി വ്യാഖ്യാനിച്ചുവച്ചു. ആ വാക്യങ്ങൾ എന്തെന്നാൽ: "തന്റെമേൽ പലപ്പോഴും വരുന്ന മഴയെ കുടിക്കയും കൃഷി ചെയ്യുന്നവൎക്കു തക്കതായുള്ള സസ്യത്തെ ജനിപ്പിക്കയും ചെയ്യുന്ന നിലം ദൈവത്തുങ്കൽനിന്നു അനുഗ്രഹത്തെ പ്രാപിക്കുന്നു. എന്നാൽ മുള്ളുകളേയും പടൎപ്പുകളേയും മുളപ്പിക്കുന്നതു തള്ളിക്കളയപ്പെടുന്നു ശാപത്തിനു സമീപിച്ചുമിരിക്കുന്നു, അതിന്റെ അവസാനം ചുടപ്പെടുന്നതാകുന്നു." ഇതിൽ ചുടപ്പെടുന്നതു സസ്യങ്ങളെ ആകുന്നു ഭൂമിയെ അല്ലായ്കതിനാൽ രക്ഷ നശിച്ചുപോകയില്ലെന്നുമാണു ഇവർ വ്യാഖ്യാനിച്ചുവച്ചതു. ഇതു ശുദ്ധമെ അബദ്ധമാകുന്നു. തന്റെ മേൽ പെയ്യുന്ന മഴയെ കുടിക്കയും കൃഷി ചെയ്യുന്നവൎക്കു തക്ക സസ്യത്തെ ജനിപ്പിക്കയും ചെയ്യുന്ന നിലം ദൈവത്തിൽനിന്നു അനുഗ്രഹം പ്രാപിക്കയും മുള്ളുകളെ പുറപ്പെടുവിക്കുന്നതു തള്ളപ്പെട്ടു ചുടപ്പെടുകയും ചെയ്യുന്നതുപോലെ മഴയാകുന്ന വരുവാനുള്ള ലോകത്തിന്റെ ശക്തികളെ ആസ്വദിച്ചവർ നല്ലഫലത്തെ കൊടുക്കുമ്പോൾ ദൈവകൃപയെ പ്രാപിക്കയും അവർ മുള്ളുകളും പടൎപ്പുകളുമാകുന്ന തിന്മയെ പ്രവൃത്തിക്കുമ്പോൾ ദഹിപ്പിക്കപ്പെടുകയും ചെയ്യുന്നു എന്നാണു ഇതിന്റെ അൎത്ഥമെന്നു കുരുടനും അറിയാവുന്നതാണ്. പ്രസംഗികൾ നിലത്തെ രക്ഷയോടു സാദൃശ്യപ്പെടുത്തി. മഹാത്മാവിനാൽ നിലം രക്ഷപെട്ട ആളിനോടാണു സാദൃശ്യപ്പെടുത്തിയിരിക്കുന്നതു എന്നു പ്രത്യക്ഷമായി അറിയാവുന്നതാണ്. പ്രസംഗികളുടെ വ്യാഖ്യാനപ്രകാരമായിരുന്നാലും രക്ഷപെട്ടവർ പാപം ചെയ്യുമെന്നും അതിന്റെ ഫലം മഹാ ഭയങ്കരമാണെന്നും നിസ്സംശയം വെളിപ്പെടുന്നു. ഹാ! കപടഭക്തിക്കാരാ, നിന്റെ പ്രസംഗം എത്ര ക്രിസ്ത്യാനികളെ വഴിതെറ്റിക്കുന്നു, എത്രപേർ ഇനി പാപം ഇല്ലെന്നു വിചാരിച്ചു അനുതാപത്തിന്റെ വാതിൽ അടച്ചുകളയുന്നു. ഇവരുടെ പാപങ്ങൾക്കു ഒക്കയും നീ ന്യായവിധിദിവസം ഉത്തരം കൊടുക്കേണ്ടിവരുമെന്നു നീ അറിയുന്നില്ലയൊ? ഭോഷാ! "എന്നിൽ വിശ്വസിക്കുന്ന ഈ ചെറിയവരിൽ ഒരുത്തനെ ആരെങ്കിലും വിരുദ്ധപ്പെടുത്തിയാൽ ഒരു തിരികല്ലു അവന്റെ കഴുത്തിൽ തൂക്കി സമുദ്രത്തിന്റെ ആഴത്തിൽ അവൻ മുക്കപ്പെടുന്നതു അവനു ഏറ്റവും നല്ലതാകുന്നു" എന്നു കല്പിച്ചിരിക്കുന്നതിനെ നീ വായിച്ചു മനസ്സുതിരിക.

൭- ഇനിയും ഈ കാൎയ്യത്തിൽ അപ്പൊസ്തൊലന്റെ അനുഭവവും മനസ്സാക്ഷിയും എന്താണെന്നുകൂടെ കേൾപ്പിൻ. അപ്പൊസ്തൊലനായ പൌലൊസ രക്ഷിക്കപ്പെട്ടവൻ ആണെന്നുള്ളതിനു സംശയമില്ലല്ലൊ. ഫിലിപ്പിയാ ൧- ൨൦, ൨൧, "ആയുസ്സുവല്ലപ്രകാരത്തിലും ഞാൻ മരിച്ചവരുടെ ഉയൎപ്പിൽ എത്തുവാൻ ഇടവരുമൊ എന്നുവച്ചാകുന്നു. ഞാൻ പ്രാപിച്ചുകഴിഞ്ഞു എന്നെങ്കിലും പൂൎണ്ണനായി കഴിഞ്ഞു എ

ന്നെങ്കിലും അല്ല, ഞാൻ യാതൊന്നിനായി ക്രിസ്തുയേശുവിനാൽ പിടിപെട്ടുവൊ ആയതിനെ പിടിപ്പാൻ ഇടവരുമൊ എന്നു വച്ചു ഞാൻ പിന്തുടരുകയത്രെ ചെയ്യുന്നതു",. രക്ഷിക്കപ്പെട്ടും വരുവാനുള്ള ലോകത്തിന്റെ ഭാഗ്യങ്ങളെ കണ്ടുംകൊണ്ടിരുന്ന ശുദ്ധ പൌലൊസ തനിക്കു ൟ ധൈൎയ്യങ്ങൾ എല്ലാം ഇരുന്നാലും താനും ആദാമിന്റെ സന്തതിയിൽ ഉൾപ്പെട്ട ഒരുമനുഷ്യനാകകൊണ്ടു പാപം ചെയ്വാൻ ഇടവന്നേക്കാമെന്നു സംശയിക്കുന്നതിനാൽ പ്രാപിച്ചു കഴിഞ്ഞു എന്നൊ പൂൎണ്ണനായെന്നൊ പറവാൻ ധൈൎയ്യപ്പെടുന്നില്ല. അപ്പോസ്തോലന്റെ ൟ സംശയത്തെ കുറെകൂടെ വ്യക്തപ്പെടുത്തുവാൻ അടുത്ത ൧൩, ൧൪, ൧൫, വാക്യങ്ങളെ കൂടെ നോക്കുവിൻ. വെറുംപോകാൽ രക്ഷിക്കപ്പെട്ടവർ അല്ല, "പൂൎണ്ണന്മാരായവർ". ൟ കാൎയ്യം എപ്പോഴും ചിന്തിക്കണമെന്നുകൂടെ ൧൫ാം വാക്യത്തിനു ഗുണദോഷം പറഞ്ഞിരിക്കുന്നു. ഏതുപ്രകാരമെന്നുവച്ചാൽ, പൂൎണ്ണനായെന്നു വിചാരിക്കാതെ ഏതിനായി ക്രിസ്തുവിനാൽ പിടിപെട്ടുവൊ ആയതിനെ പിടിപ്പാനു ഇടവരുമൊ എന്നുള്ള വിചാരത്തോടുകൂടെ ലക്ഷ്യത്തിനു നേരെ ഓടണമെന്നാകുന്നു. ലക്ഷ്യത്തെ പിടിപ്പാൻ ഇടവരാതെ ഇടയ്ക്കുതളൎന്നു വഴിയിൽ വീണുപോയേക്കാം. എല്ലാവരും, "പൂൎണ്ണന്മാർ" കൂടയും ൟ കാൎയ്യം എപ്പോഴും ഓൎത്തിരിക്കണമെന്നു കല്പിച്ചിരിക്കുമ്പോൾ (൧൫ വാ) ഞാൻ രക്ഷപെട്ടു, ഇനിക്കു ഇനി പാപം ചെയ്വാൻ കഴികയില്ല, എന്റെ രക്ഷ നശിച്ചുപോകയില്ല, എന്നിങ്ങനെ വിചാരിച്ചിരുന്നാൽ അവസാനത്തിൽ ലക്ഷ്യത്തിൽ എത്താതെ വഴിയിൽ തളൎന്നുപോകയും ഓടിയവർ ഭാഗ്യത്തെ പ്രാപിക്കയും ചെയ്യും.

൩- റോമ്മാ ൭- ൧൯. "ഞാൻ ഇച്ഛിക്കുന്ന ഗുണത്തെ ഞാൻ ചെയ്യുന്നില്ല, ഞാൻ ഇച്ഛിക്കാത്ത ദോഷം ഞാൻ ചെയ്യുന്നതാകുന്നു", ഹാ, നോക്കുക. രക്ഷിക്കപ്പെട്ട അപ്പോസ്തോലൻ പാപം ചെയ്യുന്നു. വീഴുകയല്ല, പ്രവൃത്തിക്കുന്നു. "ചെയ്യുന്നു", എന്നാണ പറഞ്ഞിരിക്കുന്നതു. അപ്പോസ്തോലൻ രക്ഷപെട്ടാലും പാപം "ചെയ്യുന്നു". ഡെവീഡിന്റെയും വൎസ്സവത്തിന്റെയും ശുപാൎശിയിന്മേൽ രക്ഷപെട്ടാൽ അവനു പാപം ചെയ്യുകൂടാ പോലും.

൪- കോലോസ്സി ൧- ൨൯. "ആയതിനു ഞാനും എന്നിൽ ബലത്തോടെ വ്യാപരിക്കുന്ന അവന്റെ വ്യാപാരശക്തിപ്രകാരം പൊരുതുംകൊണ്ടു അദ്ധ്വാനപ്പെടുന്നു",. രക്ഷപെട്ടശേഷവും അപ്പോസ്തോലൻ യുദ്ധത്തിൽ ഇരിക്കുന്നുപോലും. "യുദ്ധത്തിൽ രണ്ടുപേരും സംശയസ്ഥാനം യുദ്ധം", എന്നല്ലെ പ്രമാണം. ജയിക്കാനുംമതി തോല്ക്കാനുംമതിയല്ലൊ രക്ഷിക്കപ്പെട്ട കപടഭക്തിക്കാരാ നീ പാപം ചെയ്കയില്ലെന്നു വിധിക്കുന്നതിനാൽ നിനക്കു യുദ്ധമില്ലെന്നു പറയുന്നുവല്ലൊ.

൫- ൧കോറ ൯- ൨൭. "മറ്റുള്ളവരോടു പ്രസംഗിച്ചിട്ടു ഞാൻതന്നെ ഒരുപ്രകാരത്തിലും ഉപേക്ഷിതനാകാതിരിപ്പാനായിട്ടു ഞാൻ എന്റെ ശരീരത്തെ ഒതുക്കി കീഴ്പെടുത്തുന്നു. എന്തിനായിട്ടു ഒതുക്കുന്നു? ഉപേക്ഷിതനാകാതിരിപ്പാനായിട്ടുതന്നെ. കീഴ്പെടുത്തിയില്ലെങ്കിൽ ഉപേ

ക്ഷിതനായി വരാം.

൯. പുതിയനിയമത്തിൽനിന്ന എടുത്തു കാണിച്ച ൨ാം ലക്ഷ്യങ്ങൾ മതിയായില്ലെങ്കിൽ ഇനി പഴയ നിയമത്തിൽ കൂടെ പ്രവേശിക്കാം. യെഹെസക്കി ൧൮-൨൪. "നീതിമാൻ തന്റെ നീതിയെവിട്ടുതിരിഞ്ഞു അതിക്രമത്തെ ചെയ്തു ദുഷ്ടൻചെയ്യുന്ന സകല വെറുപ്പുകളിൻ പ്രകാരവും ചെയ്യുമ്പോൾ അവൻ ജീവിക്കുമൊ. അവൻ ചെയ്തിട്ടുള്ള അവന്റെ സകലനീതിയും ഓൎക്കപ്പെടുകയില്ല. അവൻചെയ്തിട്ടുള്ള തന്റെ അക്രമത്തിലും അവൻ ചെയ്തിട്ടുള്ള അവന്റെ പാപത്തിലും അവൻ മരിക്കും". യോബ ൯. ൨൨ "ഇതൊരു കാൎയ്യം ഉണ്ട്. അതു ഞാൻപറയാം. അതു എന്തെന്നാൽ. അവൻ നീതിമാനേയും ദുഷ്ടനേയും നശിപ്പിക്കുന്നു", നീതിമാനു നാശം വരാമെന്നു പറഞ്ഞാൽ അവനു പാപം ചെയ്വാൻ പാടില്ലന്നു അൎത്ഥം വരുമോ? വായനക്കാർ വിധിപ്പീൻ. പ്രസംഗി ൭. ൨൦. "പാപം ചെയ്യാതെ നന്മ ചെയ്യുന്ന ഒരു നീതിമാനും ഭൂമിയിൽ ഇല്ല", ൩, റോമ നോക്കുക. പാപത്തിൽ വീഴാതെ എന്നല്ല പാപം ചെയ്യാതെ എന്നാകുന്നു പറഞ്ഞിരിക്കുന്നതു. പാപംചെയ്യാതെ നന്മചെയ്യുന്ന ഒരു നീതിമാനും ഭൂമിയിൽ ഇല്ലന്നു ദൈവാത്മാവു പറയുന്നു. അല്ല, രക്ഷിക്കപ്പെട്ടു എന്നുപറഞ്ഞിട്ടു പാപം ചെയ്യാത്ത അനേകം നീതിമാന്മാർ ഉണ്ടെന്നു ഡേവിഡ മുതൽപേരും പറയുന്നു. പ്രിയ വായനക്കാരാ നീ ആരെ വിശ്വസിക്കും? ദൈവാത്മാവിനേയൊ ഡേവിഡ് മുതൽപേരെയൊ?

൧൦. ഇപ്പോൾ രക്ഷിക്കപ്പെട്ടവർ പാപം ചെയ്യുകാമെന്നു കാണിച്ചുവല്ലൊ. ഇനി രക്ഷിക്കപ്പെട്ട ശേഷം പാപം ചെയ്തവരുടെ ചില ദൃഷ്ടാന്തങ്ങൾകൂടെ പറയാം. ഒന്നാമതായി നമ്മുടെ ആദ്യമാതാപിതാക്കന്മാരായ ആദാമിനേയും ഹാവായേയും നൊക്കുക. ദൈവം ആദാമിനെ തന്റെ സ്വന്ത സാദൃശ്യത്തിൽ സൃഷ്ടിച്ചു, പാപമില്ലാത്ത പരിശുദ്ധാവസ്ഥയിൽതന്നെ സൃഷ്ടിച്ചു. രക്ഷിതാവിനെകൊണ്ടുള്ള ആവശ്യം പാപികൾക്കാണല്ലൊ. ആദാം തന്റെ ആദ്യാവസ്ഥയിൽ രക്ഷിതാവിനെപ്പോലും ആവശ്യപ്പെടാത്ത അവസ്ഥയിൽ ആയിരുന്നു. പരിശുദ്ധാവസ്ഥയിൽ ഇരുന്ന ആൾ ദൈവത്തിന്റെ കുഞ്ഞായിരുന്നു എന്നു പറവാൻ സംശയമില്ലല്ലൊ. അവൻ രക്ഷിക്കപ്പെട്ടവരേക്കാൾ ഉന്നതാവസ്ഥയിൽ ആയിരുന്നു. എങ്കിലും അവൻ പാപത്തിൽ വീഴുകമാത്രമല്ല, പാപം ചെയ്തു. ചെയ്കയും വീഴുകയും തമ്മിലുള്ള വ്യത്യാസം പ്രസംഗികൾ ഉണ്ടാക്കിയതാണ. ഒന്നിനെ കുററകരമായും അസാദ്ധ്യമായും മറേറതിനെ ഒഴിവുകഴിവായും തീൎത്തതും ഇവർതന്നെയാണ. ഇങ്ങനെ ഒരു വ്യത്യാസം ഉണ്ടെന്നുതന്നെ വിചാരിച്ചാലും ആദാം പാപത്തിൽ വീഴുകയല്ല ചെയ്കയത്രെ ചെയ്തതു. "നീ ചെയ്തു ഇതു എന്താകുന്നു"? വീണതു എന്തു എന്നല്ല ദൈവം ചോദിച്ചതു. (ആദ്യ ൩. ൧൩) രക്ഷിക്കപ്പെടുക എന്നല്ല രക്ഷിക്കപ്പെടുന്നതിനേക്കാൾ ഇപ്പോം ഉന്നതാവസ്ഥയിൽ, പാപമില്ലാത്ത പരിശുദ്ധാവസ്ഥയിൽ ഇരുന്ന ആദ്യമാതാപിതാക്കന്മാർ പാപം "ചെയ്തു". "നീതിമാൻ പ്രയാസത്താൽ ര

ക്ഷിക്കപ്പെടുന്ന എങ്കിൽ ദുഷ്ടനും പാപിയും എവിടെ കണ്ടെത്തപ്പെടും?, (൧പത്രോസ ൪. ൧൮) എന്ന എഴുതിയിരിക്കുന്നതു പോലെ പരിശുദ്ധാവസ്ഥയിൽ ഇരുന്നവർ പാപം ചെയ്യുകിൽ മനസ്സുതിരിഞ്ഞ ഒരു പാപി പാപം ചെയ്കയില്ലന്ന എങ്ങിനെ പറയാം.

൧൧. വേറൊരു ദൃഷ്ടാന്തംകൂടെ പറയാം. ദാവീദിനെ നോക്കുവിൻ. ദൈവത്തിന്റെ ഹൃദയപ്രകാരമുള്ള മനുഷ്യൻ, സംശയംകൂടാതെ രക്ഷിക്കപ്പെട്ടവൻ പാപം ചെയ്തിരിക്കുന്നു. അതെ ദാവീദ രക്ഷിക്കപ്പെട്ടശേഷം പാപത്തിൽ വീഴുകയാണെ ചെയ്തതല്ല ചെയ്തതെന്ന പ്രസംഗികൾ പറകയുണ്ടായി. ഇവരുടെ വ്യാഖ്യാനപ്രകാരം രക്ഷിക്കപ്പെട്ടവന അറിഞ്ഞുകൊണ്ട പാപം ചെയ്വാൻ പാടില്ല. യദൃശ്ചയാ ചെയ്താലോ ചെയ്യാം. ദാവീദ ഉറിയായുടെ ഭാൎയ്യയെ വ്യഭിചാരം ചെയ്തു. ഇതു യദൃശ്ചയാ പാപത്തിൽ വീഴുകയായിരുന്ന എന്നും അതു രക്ഷയ്ക്കു ന്യൂനതയില്ലാത്ത സംഗതിയാണന്നും പറകയുണ്ടായി. അങ്ങിനെ തന്നെയിരിക്കട്ടെ. ഉറിയായെ കൊല്ലിച്ചതൊ? കരുതിക്കൂട്ടി ചെയ്യിച്ചതോ, യദൃശ്ചയാ ചെയ്യിച്ചതൊ? ഈ ഭാഗത്തെക്കുറിച്ച പ്രസംഗികൾ ഒരു കൌശലം പ്രവൃത്തിക്കയുണ്ടായി. തങ്ങളുടെ യുക്തി ബലപ്പെടുത്തുവാൻ ദാവീദിന്റെ വ്യഭിചാരം മാത്രം എടുത്തു പറകയും അതു അറിയാതെ യദൃശ്ചയാവന്ന ഒരു പാപമാണന്ന കാണിക്കയും ചെയ്തു. ഹാ, കപടപ്രസംഗീ, ദാവീദ ഉറിയായെ കൊല്ലിച്ച ആ കുലപാതകം നീ മറച്ചുകളഞ്ഞതു എന്തുകൊണ്ട? കുമ്പനാട്ടുവച്ചു രക്ഷിക്കപ്പെട്ട ഒരു സഹോദരൻ ഒരു കള്ളപ്രമാണം ഉണ്ടാക്കിപ്പോയാൽ ദോഷം ഉണ്ടോ എന്ന നിന്നോട ചോദിച്ചപ്പോൾ നീ പേനാ എടുക്കുമ്പോൾ അറികയില്ലയൊ? കടലാസിൽ എഴുതുമ്പോൾ അറികയില്ലയൊ, എന്നിങ്ങനെ ഓരോന്ന്യായത്താൽ കള്ളപ്രമാണനിൎമ്മിതം മനസ്സോടെ ചെയ്യുന്ന പ്രവൃത്തിയാണന്ന നീ പറഞ്ഞു ധരിപ്പിച്ചു എന്ന നിന്റെ പ്രസംഗത്തിൽ പറഞ്ഞുവല്ലൊ. നിന്റെ യുക്തിതന്നെ എടുത്തു ഞാന ചോദിക്കുന്നു. "ഉറിയായെ യുദ്ധത്തിന്റെ കഠിനഭാഗത്തു നിൎത്തി അവൻ കൊല്ലപ്പെടേണ്ടുന്നതിനായിട്ടു നിങ്ങൾ പിൻമാറുക" എന്നു സേനാപതിക്കു എഴുതി അയപ്പാൻ പേനാ എടുത്തപ്പോൾ ദാവീദു അറിഞ്ഞില്ലയൊ? എഴുതിയപ്പോൾ അറിഞ്ഞില്ലയൊ. എഴുത്തു കൊടുത്തയച്ചപ്പോഴും അറിഞ്ഞില്ലയൊ. കപടഭക്തിക്കാരാ നേരെ നോക്കി മറുപടി പറക. ഈ ഭാഗം നീ മറച്ചതു എന്തിന, ഈ പ്രവൃത്തി കരുതിക്കൂട്ടിയും പൂൎണ്ണ അറിവോടും ദാവീദു ചെയ്തു എന്ന പറയാതിരിപ്പാൻ എങ്ങനെ കഴിയും. ഇതു പോകട്ടെ. നാഥാൻദീൎഘദൎശി കുഞ്ഞാടിനെ കവൎന്നു ചെയ്ത ധനവാന്റെ കഥ ദാവീദിനോട പറഞ്ഞപ്പോൾ ഈ പ്രവൃത്തി "ചെയ്തവൻ" നിശ്ചയമായി മരിക്കണം എന്നല്ലയൊ ദാവീദു മറുപടി പറഞ്ഞതു. അപ്പോൾ നാഥാൻ പറഞ്ഞതു ആ മനുഷ്യൻ (അതായതു ഈ പ്രവൃത്തി "ചെയ്തവന") (വീണവനെന്നല്ല) നീതന്നെ എന്നായിരുന്നു, ഹാ, ഇപ്പോൾ ദാവീദു പാപം ചെയ്തൊ പാപത്തിൽ വീണൊ. അറിവോടുകൂടി ചെയ്തൊ യദൃശ്ചയാ ചെയ്തൊ നേരെ പറക. (൨ശമു ൧൨. ൫) പി

ന്നയും ദാവീദ ജനത്തെ എണ്ണിച്ചതിൽ പാപം ചെയ്യുകയൊ പാപത്തിൽ വീഴുകയൊ ചെയ്യുതു- യൊയാബ ഈ ആലൊചനയെ കഠിനമായി വിരോധിച്ചു- ഇങ്ങനെ അറിവുകിട്ടിയിട്ടും കൂട്ടാക്കാതെ മറുത്തു പ്രവൃത്തിച്ചപ്പോൾ ഇതും അറിയാതെ ചെയ്യു പാപമെന്ന പറയാമൊ. ഇതിനെക്കുറിച്ചും ദാവീദിന്റെ പ്രാൎത്ഥനയിൽ ഞാൻ ഭോഷത്വമായി "ചെയ്യുരിക്കുന്നു" എന്നാണ പറഞ്ഞതു. വീണിരിക്കുന്നു എന്നല്ല- (൨ ശമു ൨൪. ൧൦) ദൈവദൂതനോട ദാവീദ പറഞ്ഞവാചകവും "ഞാൻ പാപം ചെയ്തു ഞാൻ ദുഷ്ടത പ്രവൃത്തിച്ചു" എന്നായിരുന്നു- (൨ ശ ൧൭) ആകയാൽ രക്ഷപെട്ട ശേഷം മനുഷ്യർ പാപം ചെയ്യുകയില്ലെന്നും അതിന ശിക്ഷയുണ്ടെന്നും ദാവീദിന്റെ ചരിത്രം നിഷേധിക്കപ്പെട്ടുകൂടാത്ത തെളിവാകുന്നു-

൧൨. ദാവീദിന്റെ കുഡുംബത്തിൽ യോശിയാ എന്നൊരു രാജാവുണ്ടായിരുന്നു "ദാവീദിന്റെ എല്ലാവഴികളിലും ഇവൻ നടന്നു. ഇടത്തോട്ടും വലത്തോട്ടും അവൻ തിരിഞ്ഞില്ല" എന്നാണ എഴുതിയിരിക്കുന്നതു. (൨ രാജ- ൨൨- ൨) ബെതെലിലെ വിഗ്രഹബലിപീഠത്തെ നശിപ്പിക്കുവാൻ ദൈവം യൊശിയായെ അവന്റെ ജനനത്തിന ൧൦൦ വൎഷം മുമ്പു തന്നെ തിരഞ്ഞെടുത്തതുകൂടാതെ ആയിരുന്നു- യൊശിയാ എന്ന പേരായ ദാവീദിന്റെ ഭവനത്തിൽ ഒരു രാജാവു ജനിക്കും അവൻ ഈ ബലിപീഠത്തെ നശിപ്പിക്കുമെന്ന ഒരു ദീൎഘദൎശിയെകൊണ്ട ദൈവം വളരെക്കാലംമുമ്പെ പറയിച്ചിരുന്നു (൧ രാജ ൧൩- ൨,) ഈ യോശിയായും പാപം ചെയ്തു- (൨ നാളാ ൩൫- അ- ൨൦- ൨൧, ൨൨)

൧൩- പൌലൊസും ബൎന്നബാസും ഒരുമിച്ചു പട്ടംകൈക്കൊണ്ടവരും ദൈവാത്മാവിനാൽ വിളിക്കപ്പെട്ടവരും ആയിരുന്നു, ഇവർ തമ്മിൽകലഹിച്ചു. "ഉഗ്രമായവാഗ്വാദം ഉണ്ടായി" കുറെനാളെക്കു തമ്മിൽ യോജിപ്പാൻ പാടില്ലാത്ത പ്രകാരം പിരിഞ്ഞു. (നടപ്പ ൧൫- ൩൯,) "മനുഷ്യർ പറയുന്ന എല്ലാവ്യൎത്ഥവാക്കിനായികൊണ്ടും വിധിദിവസത്തിങ്കൽ കണക്കു ബോധിപ്പിക്കേണ്ടിവരും" (മത്തായി ൧൨- ൩൬) എന്ന എഴുതിയിരിക്കുമ്പോൾ ഈ ഉഗ്രമായ വാഗ്വാദത്തിൽ പാപം ചെയ്തില്ലയൊ? അതു രക്ഷിക്കപ്പെട്ടവരൊ പെടാത്തവരൊ? ഇനി മോശമുതലായ അനെകം പേരെ പറവാനുണ്ട. ചുരുക്കത്തിനുവേണ്ടി ഇവിടെ നിൎത്തുന്നു.

൧൪- ഇതുവരെ പറഞ്ഞ ന്യായങ്ങളാൽ രക്ഷിക്കപ്പെട്ടുക എന്ന പദത്താൽ നിത്യരക്ഷയെന്ന അൎത്ഥപ്പെടുത്തുവാൻ പാടില്ലെന്നും അവസാനത്തോളം ക്ഷമിക്കുന്നവർ മാത്രമെ നിത്യരക്ഷയെ പ്രാപിക്കുന്നുള്ളു എന്നും തൽകാല രക്ഷയെന്നപറഞ്ഞാൽ അനുതപിക്കുമ്പോൾ അതുവരെ ചെയ്യുപാപങ്ങൾക്കു കിട്ടുന്ന മോചനം മാത്രമാകുന്നെന്നും ഇങ്ങനെ മോചനംകിട്ടിയതുകൊണ്ട കഴിഞ്ഞകാലത്തെ പാപങ്ങൾക്കു പരിഹാരം ഉണ്ടാകുമെന്നല്ലാതെ മേൽപാപംചെയ്കയില്ലെന്നൊ അങ്ങിനെയുള്ളവൎക്കു പാപംചെയ്വാൻ ഇടവരികയില്ലെന്നൊ അവരുടെ രക്ഷ നഷ്ടപ്പെട്ടുപൊകയില്ലെന്നൊ പറവാൻപാടില്ലെന്നും അതിനാൽ നമ്മുടെ പ്ര

സംഗികളുടെ ഉപദെശം പലരെയും വഴിതെറ്റിക്കുന്നതും പാപം ചെയ്യിക്കുന്നതും ചെയ്യുപാപങ്ങളെക്കുറിച്ചു അനുതപിപ്പിക്കാത്തതുമാണെന്നും ബോധപ്പെടുവാൻ ഇടയുണ്ടു.

൫൭- ഇനി ഈ കാൎയ്യത്തിൽ ഇതരസഭകളുടെ വിശ്വാസം കൂടെ പറയാം. റോമ്മാക്കാരുടെ വിശ്വാസം മേൽ പ്രസ്താവിച്ചതുപൊലെയാണെന്നു എല്ലവരും സമ്മതിക്കും- ഞങ്ങളുടെ അറിവിൽ മാമ്മൂദീസായും വേണ്ടാ കുൎബ്ബാനയും വേണ്ടാ എന്നു പറഞ്ഞു നടക്കുന്ന രക്ഷണീയ സംഘക്കാർ (സാൽവേഷ്യൻആർമി) ഒഴികെ ലോകത്തിലുള്ള ഒരു ക്രിസ്ത്യാനികളും ഈ വിഷയത്തിൽ മേൽ എഴുതിയിരിക്കുന്ന അഭിപ്രായത്തിനു വിപരീതമായി വിശ്വസിക്കുന്നില്ല. ദൃഷ്ടാന്തമായി അംഗ്ലിയാക്കാരുടെ വിശ്വാസം എന്താണെന്നു നോക്കുക- അവരുടെ ൧൬-ാം മതസംഗതിയിൽ പറയുന്നതു എന്തെന്നാൽ "നമുക്കു പരിശുദ്ധാത്മാവു ലഭിച്ചശേഷവും നല്കപ്പെടുന്ന കൃപയിൽനിന്നുമാറി നാം പാപത്തിലെക്കു വീണാലും ദൈവത്തിന്റെ കൃപകൊണ്ടു നാം വീണ്ടും എഴുനേറ്റു നമ്മുടെ നടപ്പുകളെ നന്നാക്കുമാറാകയും ചെയ്യാം. അതുകൊണ്ടു തങ്ങൾ ഇവിടെ വസിക്കുന്ന നാൾ ഇനിപാപം ചെയ്വാൻ തങ്ങൾക്കു കഴികയില്ലെന്നു പറകയൊ നെരായിഅനുതപിക്കുന്നവൎക്കു പാപമോചനത്തിന്റെ സംഗതി വിരോധിക്കയൊ ചെയ്യുന്നവർ കുറ്റം വിധിക്കപ്പെടുവാനുള്ളവരാകുന്നു"

൫൮- പുതിയ പ്രസംഗികൾ ഒരു ശാഖയിലും ചേരാത്തവർ എന്നു പറയുന്നു എങ്കിലും ഇവർ ജ്ഞാനസ്നാനം ചെറുപ്പത്തിൽ കൈക്കൊണ്ടതു അംഗ്ലിയാസഭയിൽ ആയിരുന്നു എന്നു അറിയുന്നു- ഇവരുടെ ഇപ്പൊഴത്തെപ്രസംഗം അവരുടെമാതൃസഭയുടെ വിശ്വാസത്തിനു വിരൊധമാണെന്നു മേൽചേൎത്ത അവരുടെമതസംഗതികൊണ്ടുകാണാം. ആകയാൽ ഈ പ്രസംഗികൾ മതത്യാഗികൾആണെന്നു തീൎച്ചപ്പെടുന്നു-

൫൯- അനന്തരം രക്ഷിക്കപ്പെട്ടവർ പാപം ചെയ്കയില്ലെന്നു കാണിപ്പാൻ പ്രസംഗികൾ പ്രയൊഗിച്ച വേദവാക്യങ്ങൾക്കു സമാധാനങ്ങൾകൂടെ പറയാം- രക്ഷിക്കപ്പെട്ടവർ പാപംഒരിക്കലും ചെയ്കയില്ലെന്നു വരുത്തുവാൻ കാണിച്ച ഇവരുടെ പ്രധാന വാക്യം ൧ യോഹ- ൩- ൯, ആയിരുന്നു. "ദൈവത്തിൽനിന്നു ജനിച്ചവൻ ഒരുത്തനും പാപം ചെയ്യുന്നില്ല. എന്തെന്നാൽ അവന്റെ വിത്തു അവനിൽ ഇരിക്കുന്നു" ഇത്യാദി. അതെ ശരിതന്നെ. ദൈവത്തിൽനിന്നു ജനിച്ചവൻ പാപം ചെയ്യുന്നില്ല ചെയ്കയുമില്ല- എപ്പൊൾഅവൻആഅവസ്ഥയിൽ ഇരിക്കുമ്പോൾ ദൈവത്തിന്റെവിത്തു അവനിൽ ഇരിക്കുമ്പൊൾമാത്രം. പാപം ചെയ്താൽ അവന്റെ രക്ഷ നശിച്ചുപൊയി അവനിലുള്ള വിത്തും കേടു ഭവിച്ചുപൊയി എന്നു മാത്രമാണു അൎത്ഥം, രക്ഷിക്കപ്പെട്ടു എന്നു ബോധംവന്നാൽ അവൻപാപം ചെയ്യരുത എന്നു വിരൊധിക്കുന്ന ഒരു കല്പനപൊലെമാത്രമെ ഇതിരിക്കുന്നുള്ളു. അവൻ പാപംചെയ്വാൻ ഇടവരികയില്ല എന്ന അൎത്ഥം ഇതിൽ ഇല്ല- പാപം ചെയ്യാതിരിക്കുന്ന കാലത്തു എല്ലാം അവൻ രക്ഷിക്കപ്പെട്ടവൻ എപ്പൊൾ പാപത്തിൽ

വീഴുമൊ അപ്പോൾ അവൻ രക്ഷയിൽനിന്ന തള്ളപ്പെട്ടവൻ എന്ന മാത്രമെ ഇതിനാൽവരുന്നുള്ളു. ഈവാക്യം അപ്പോസെഥാലൻ ഇവിടെ ഉപയൊഗിച്ചിരിക്കുന്നതു രക്ഷിക്കപ്പെട്ടവർ മേലിൽ പാപം ചെയ്യാൻ ഒരിക്കലും ഇടവരികയില്ലന്ന കാണിപ്പാൻഅല്ല. ദൈവമക്കളെയും പിശാചിന്റെ മക്കളെയും വേർതിരിച്ചറിവാനുള്ളവഴി അവരുടെ പ്രവൃത്തിയാണെന്ന കാണിപ്പാൻമാത്രമാകുന്നു. അടുത്ത ൧൦-ാം വാക്യത്തിൽ "ഇതിൽ ദൈവത്തിന്റെ മക്കളും പിശാചിന്റെ മക്കളും ഇന്നവരെന്ന സ്പഷ്ടമായിരിക്കുന്നു" എന്ന അനുമാനിച്ചിരിക്കുന്നതിനാൽ മുൻവാക്യം ഈ അനുമാനത്തെ കൊണ്ടുവരുവാൻ പ്രയൊഗിച്ചതുമാത്രമാണെന്ന സ്പഷ്ടമാകുന്നു. എന്തെന്നാൽ രക്ഷിക്കപ്പെട്ടവരിൽ പലരും പിന്നീടു പാപം ചെയ്തു എന്നും അങ്ങിനെയുള്ളവർ പാപംചെയ്യാമെന്ന അപ്പൊസെഥാലൻ സമ്മതിച്ചിരിക്കുന്നു എന്നും മേൽ സ്പഷ്ടമായി കാണിച്ചിരിക്കുന്നതിനൊടു കൂടി നോക്കുമ്പോൾ ശുദ്ധ: യോഹന്നാൻ അതിനുവിരൊധമായിട്ടല്ല ആപ്രമാണത്തെ അനുമാനിക്കുവാൻ മാത്രം ഇങ്ങിനെ എഴുതിയിരിക്കയാണെന്ന വെളിവാകുന്നു. വേറൊരു വിധത്തിലും ഇതിനെ വ്യാഖ്യാനിക്കാം ദൈവത്തിൽനിന്ന ജനിച്ചവർ പാപം ചെയ്കയില്ല എന്ന പറഞ്ഞാൽ "ഞാൻ ഇച്ശിക്കുന്നതിനെ ഞാൻ ചെയ്യുന്നില്ല ഞാൻ വെറുക്കുന്നതിനെ ഞാൻചെയ്യുന്നു---ഞാനല്ല എന്നിൽ വസിക്കുന്ന പാപം അത്രെ ചെയ്യുന്നതു" എന്ന റൊമ്മാ ൭- ൧൭ ൨൦ൽ പറയുന്നതുപൊലെ ദൈവത്തിൽനിന്ന ജനിച്ചവൻ പാപംചെയ്യുന്നില്ലാ അവനിൽഉള്ള ദൈവവിത്തു പാപംചെയ്കയില്ല. എന്നാലും അവനിൽവസിക്കുന്നപാപം പാപംചെയ്യാം. എന്നാകുന്നു. ഇനി മൂന്നാമതായി ഒരുവ്യാഖ്യാനംകൂടെ പറയാം. നാം രക്ഷിക്കപ്പെടുന്നതു ദൈവത്തിന്റെകൃപകൊണ്ടാകുന്നു. രക്ഷനമുക്കദാനവുംആകുന്നു എന്നാലും നിത്യഭാഗ്യം എല്ലാവർക്കും ഒന്നുപൊലെയല്ല ഭാഗിക്കപ്പെടുന്നതു. കേവലം പ്രവൃത്തികൊണ്ടല്ല കൃപകൊണ്ടു രക്ഷകിട്ടുന്നു. എന്നാലും രക്ഷയുടെ പ്രതിഫലം പ്രവൃത്തികളുടെ ഏറക്കുറച്ചിലിനെ ആശ്രയിച്ചു ഏറിയും കുറഞ്ഞും ഇരിക്കും. "ഓരൊരുത്തനു അവനവന്റെ പ്രവൃത്തിയിൻപ്രകാരം പകരം നൽകും" മത്താ- ൧൬- ൨൭, റൊമ്മാ ൨- ൬) "നിങ്ങൾ വിധിക്കുന്നവിധിയാൽ നിങ്ങൾ വിധിക്കപ്പെടും" ഇത്യാദി- (ലൂക്കൊ ൧൨- ൪൭) "സൂൎയ്യന്റെ മഹത്വം ഒന്നു ചന്ദ്രന്റെമഹത്വംഒന്നു നക്ഷത്രങ്ങളുടെമഹത്വം വേറൊന്നു---- മരിച്ചവരുടെ ഉയിൎപ്പും ഇപ്രകാരം തന്നെ" ൧ കോറ ൧൫- ൪൧, ൪൨, ഇതുകൊണ്ടു നിത്യഭാഗ്യത്തിന്റെ അനുഭവത്തിൽ ഓരൊരുത്തരുടെ പ്രവൃത്തിയെ അനുസരിച്ചു വലിപ്പചെറുപ്പം ഉണ്ടെന്നു വരുന്നുവല്ലൊ. അതിനാൽ യെറമി ൧- ൫ ൽ പറയുംപോലെ "ഗൎഭത്തിൽ നിന്നു പുറത്തുവരുന്നതിനുമുമ്പെതന്നെ" ദൈവത്താൽ ശുദ്ധീകരിക്കപ്പെട്ട തിരഞ്ഞെടുക്കപ്പെട്ടവരായി നിത്യഭാഗ്യത്തിന്റെ പരമാവസ്ഥക്കു മുൻനിയമിക്കപ്പെട്ടവർ അഥവാ പാപംചെയ്യാൻ പാടുള്ളതല്ലായിരിക്കാമെന്നുവരാം.

൧൮. പ്രസംഗികൾ അവരുടെ വാദത്തിന അനുകൂലമായി ഏശായാ ൪൯-൧൬ ഏശാ ൨൭-൩ ഹെസക്കി ൩൬-൨൭ സങ്കീ ൩൭-൨൪ ഈ വാക്യങ്ങളെ എടുത്തു പറകയുണ്ടായി. ഇതിൽ ഏശായാ ഹെസക്കിയേൽ ഈ പുസ്തകങ്ങളിൽനിന്ന എടുത്തു കാണിച്ച വാക്യങ്ങൾ എല്ലാം ഒററൊററ ആളിനെയല്ല, ക്രിസ്ത്യാനിസഭയെ പൊതുവിൽ രക്ഷിക്കയും കാത്തുകൊള്ളുകയും ചെയ്യുന്ന വിധങ്ങളെ പററിയാകയാണെന്ന മുമ്പും പുറകുമുള്ള വാക്യങ്ങളെ കൂട്ടി താരതമ്യപ്പെടുത്തുമ്പോൾ ബോധപ്പെടും. സങ്കീർത്തനത്തിൽനിന്ന പറഞ്ഞവാക്യമൊ കേവലം ലോകസംബന്ധമായ നന്മയെ മാത്രം ഉദ്ദേശിച്ചു പറഞ്ഞതാണെന്ന മുമ്പും പുറകുമുള്ള ൨൨. ൨൫. വാക്യങ്ങളെ വായിച്ചാൽ അറിയാം.

൧൯. പ്രസംഗികൾ എടുത്തു പറഞ്ഞതിൽ ഇനി ഒന്നുരണ്ടു വേദസാക്ഷികൾ ഉള്ളതു യോഹന്നാൻ ൫-൨൪-ം ൧൦-ം ൨൮-ം ആകുന്നു. ഒന്നാമത്തേതിൽ വിശ്വസിച്ചവന്നു നിത്യജീവൻ ഉണ്ടു. മരണത്തിൽനിന്ന ജീവനിലേക്കു പ്രവേശിച്ചിരിക്കുന്നു എന്നാണ. അതെ, ഇതിനുസംശയമില്ല, വിശ്വസിച്ചവനു ആ വിശ്വാസത്തിൽനിന്നാൽ ഈ ഭാഗ്യങ്ങൾ ഉണ്ടു, അതുകൊണ്ടു വിശ്വസിച്ചാൽപിന്നെ അവനു തെററിക്കൂടാ എന്നു വരുന്നില്ല രണ്ടാമത്തേതിൽ നിന്റെ ശബ്ദം കേൾക്കുന്ന ആടുകൾക്കു നിത്യജീവൻ ഉണ്ടു. ഒരുത്തരും അവയെ പിടിച്ചുപറിക്കയില്ല എന്നാണ പറയുന്നതു. അതേ ശബ്ദം കേൾക്കുന്ന കാലത്തു ആരും പിടിച്ചുപറിക്കയില്ല, കേൾക്കാതെ വന്നാൽ പിടിച്ചുപറിക്കും എന്നെ ഇതിനും അർത്ഥമൊള്ളു.

൨൦. ഇപ്പോൾ രക്ഷിക്കപ്പെട്ടവർ പിന്നീടു പാപം ചെയ്കയില്ലെന്നുള്ള പ്രസംഗികളുടെ അഭിപ്രായത്തിനു അനുരൂപമായി കൊണ്ടുവന്ന സാക്ഷികൾ സംബന്ധമുള്ളവയല്ലെന്നു കണ്ടല്ലൊ. ഇതിലേക്കു വേറെയും സാക്ഷികൾ ഇനിയും ഇവക്കു പറവാനുണ്ടായിരുന്നാലും അവ ഞങ്ങളുടെ വിശ്വാസത്തെ ന്യൂനതപ്പെടുത്തുകയില്ല. രക്ഷിക്കപ്പെട്ട അനേകർ പിന്നീടു പാപംചെയ്തുപോയി എന്നു നാം മേൽ കണ്ടിരിക്കുന്നസ്ഥിതിക്കു പാപത്തിൽനിന്ന അശ്ശേഷം സ്വാതന്ത്ര്യപ്പെട്ടിരിക്കുന്നു എന്ന ഊഹാർത്ഥമായി എത്രതെളിവുകൾ കൊണ്ടുവന്നാലും അവയ്ക്കു വേറെ അർത്ഥമുണ്ടെന്നു വിചാരിച്ചുകൊള്ളുവീൻ.

൨൧. ഇനി പ്രസംഗികളുടെ ചില ഉദാഹരണങ്ങൾക്കുകൂടെ സമാധാനംപറവാനുണ്ടു. നാം ദൈവത്തിന്റെ കുഞ്ഞുങ്ങൾ ആകുന്നു. കുട്ടികൾ വീണാൽ തള്ളമാർ എടുത്തു തുത്തു ശുദ്ധമാക്കികൊള്ളുന്നതുപൊലെ ദൈവം ചെയ്തുകൊള്ളുമെന്നു ഒരു ഉദാഹരണം ഇവർ പറഞ്ഞു. ഇതുഒട്ടും ചേരുന്നതല്ല. എന്തെന്നാൽ കുട്ടികൾ സ്വാതന്ത്ര്യം ഇല്ലാത്തവർ ആകുന്നു. അവക്കു യഥേഷ്ടം ഒന്നുംപ്രവൃത്തിപ്പാൻ സ്വാതന്ത്ര്യം കൊടുത്തിട്ടില്ല. എന്നാൽ മനുഷ്യൻ ഈ വിധത്തിൽ അല്ല സൃഷ്ടിക്കപ്പെട്ടിരിക്കുന്നതു. നന്മയൊ തിന്മയൊ അവന്റെ ഇഷ്ടംപോലെ തിരഞ്ഞെടുക്കുവാനും പ്രവൃത്തിപ്പാനും അവനെഒരു സ്വാതന്ത്ര്യസൃഷ്ടിയായിവച്ചിരിക്കുന്നു. (ആദ്യത്ത ൧. ൨൬, ൨൭) വേറൊരു ഉദാഹരണം രക്ഷിക്കപ്പെട്ടവർകുഞ്ഞാടുപോലെയും രക്ഷിക്കപ്പെടാത്തവർ പന്നിപോലെയുംആകുന്നതിനാൽ കുഞ്ഞാടുഒരുവേള ചെളിയിൽവീണാലും അവിടെകിടക്കാതെ താനെഎഴുനേററുശുദ്ധമായികൊള്ളുമെന്നാകുന്നു. ഇതും ഈ കാൎയ്യത്തിൽ അബദ്ധമായഒരു ദൃഷ്ടാന്തംആകുന്നു. കുഞ്ഞാടു സ്വഭാവത്താൽഒരുശുദ്ധമൃഗവും ചെളിയെവെറുക്കുന്നവനും ആകുന്നു. എന്നാൽമനുഷ്യൻ സ്വഭാവത്തിൽപാപിയാകുന്നു. "നേരുകേടിൽഞാൻ ഉരുവിച്ചു. പാപത്തിൽഎന്റെമാതാവുഎന്നെഗർഭംധരിച്ചു" (സങ്കീ ൫൧. ൫) സ്വഭാവത്താൽ മലിനൻ ആയിരിക്കുന്നവൻ വല്ലപ്രകാരവും ശുദ്ധനായി വന്നാലും അവൻപിന്നെ മലിനതയിൽ അകപ്പെട്ടുവാൻ പാടില്ലെന്ന പറഞ്ഞുകൂടാ.

൨൨. ആകയാൽ പ്രിയസുറിയാനി സഹോദരന്മാരെ! കപടഭക്തിക്കാരും വഴതെററിക്കുന്നവരും കാലക്ഷേപത്തിനുവേണ്ടി വന്നിരിക്കുന്നവരുമായ ഈ പ്രസംഗികളുടെ ഉപദേശങ്ങളെ നിങ്ങൾ കൈക്കൊള്ളരുതെന്നു മിശിഹായിൽ ഉള്ള സ്നേഹത്താൽ ഞങ്ങൾ നിങ്ങളോടു അപേക്ഷിക്കുന്നു. നിങ്ങൾ മനസ്തപപ്പെടുകയും മനസ്സുതിരികയും പാപത്തെ ഉപേക്ഷിക്കയും ചെയ്യണമെന്നു അവർ പറയുന്നതിനെ ഞാൻ കുററംവിധിക്കുന്നില്ല. ഇതു ക്രിസ്ത്യാനികൾ എല്ലാവരും ഉപദേശിക്കുന്നതും എല്ലാവരും അറിഞ്ഞിട്ടുള്ളതും ആകുന്നു. ഇതു പ്രവൃത്തിപ്പാൻ നിങ്ങൾക്കു ആവശ്യം. നിങ്ങൾ മനസ്സുതിരിപീൻ, അനുതപിപ്പീൻ. പാപത്തെ ഉപേക്ഷിപ്പീൻ, മറുജനനം ജനിപ്പീൻ, ഒരു പുതിയസൃഷ്ടിയായി തീരുവീൻ. ഇങ്ങനെ നിങ്ങൾ അവസാനത്തോളം ക്ഷ

ശിച്ചിരിപ്പീൻ. എന്നാൽ നിങ്ങൾ രക്ഷിക്കപ്പെടും. നിങ്ങൾ മനസ്സുതിരിഞ്ഞശേഷമൊ കൈപൊക്കിയശേഷമൊ ഇനി പാപംചെയ്വാൻ ഒരിക്കലും ഇടവരികയില്ലെന്ന നിങ്ങൾ വിശ്വസിക്കരുതു. നിങ്ങൾ വീണാലും ദൈവം സൂക്ഷിച്ചുകൊള്ളുമെന്ന പറഞ്ഞു ദൈവത്തെ പരീക്ഷിക്കയും അരുതു. ഈ ഉപദേശം നരകത്തിലേക്ക വഴി കാട്ടുന്നതാകുന്നു. അനുതാപത്തെ ഇല്ലാതാക്കുന്നതാകുന്നു. പാപം ചെയ്വാൻ ഉത്സാഹിപ്പിക്കുന്നതാകുന്നു. ഇങ്ങനെ ഉപദേശിക്കുന്നവൻ വരുവാനിരിക്കുന്ന ആ കള്ളദീർഘദർശിതന്നെയൊ അവന്റെ മുന്നോട്ടക്കാരനൊ ആകുന്നു- ഇവരെക്കുറിച്ചു ആത്മാവു പറയുന്നതു എന്തെന്നാൽ. "കള്ളദീർഘദർശിമാർ ജനങ്ങളുടെ ഇടയിൽ ഉണ്ടായിരുന്നതുപോലെ കള്ളഉപദേഷ്ടാക്കൾ നിങ്ങളുടെ ഇടയിൽ ഉണ്ടാകും. അവർ നാശമുള്ള മതഭേദങ്ങളെ ഗൂഢമായി ഉൾപ്രവേശിപ്പിക്കയും തങ്ങളെ വിലയ്ക്കു കൊണ്ട കർത്താവിനെ തള്ളിപ്പറകയും തങ്ങളുടെമേൽതന്നെ നാശത്തെ വരുത്തികൊള്ളുകയും ചെയ്യും. അവരുടെ നാശവഴികളെ പലരും പിന്തുടരും. അവരുടെ ഹേതുവാൽ സത്യവഴി ദുഷിക്കപ്പെടും. ദ്രവ്യാഗ്രഹത്താൽ അവർ കൌശലവാക്കുകൊണ്ടു നിങ്ങളെ വ്യാപാരമാക്കിതീർക്കും...... വിശേഷാൽ അശുദ്ധിയുള്ള മോഹംകൊണ്ടു ജഡത്തിന്റെ പിന്നാലെനടന്ന കർത്തൃത്വത്തെ നിന്ദിക്കുന്നവരെത്തന്നെ. അവർ തന്നിഷ്ടക്കാരും അഹമ്മതിക്കാരും അധികാരങ്ങളെ ദുഷിപ്പാൻ ശങ്കയില്ലാത്തവരും ആകുന്നു. എന്നാൽ ശക്തിയിലും മഹത്വത്തിലും അധികം ശ്രേഷ്ഠമുള്ള ദൈവദൂതന്മാരും കർത്താവിന്റെ മുമ്പാകെ അവർക്കു വിരോധമായി ദൂഷ്യമുള്ള അപവാദത്തെ ബോധിപ്പിക്കുന്നില്ലല്ലൊ" ഇത്യാദി. (൨ പത്രോസ ൨_൧ മുതൽ)

൨൩. ഹാ, പ്രിയമുള്ളവരേ! ഈവചനങ്ങൾ ഇവരോടു എത്രചേർച്ചയായിരിക്കുന്നു_ ഇവർ "മതഭേദങ്ങളെ ഗൂഢമായി ഉൾപ്രവേശിപ്പിക്കുന്നു"; രക്ഷിക്കപ്പെടുക എന്ന "കൌശലവാക്കുകൊണ്ടു നിങ്ങളുടെ ദാനങ്ങളെ വാങ്ങുവാൻ നിങ്ങളെ അവർ വ്യാപാരമാക്കി തീർക്കുന്നു"- മേല്പട്ടക്കാരെയും പട്ടക്കാരെയും ദുഷിക്കുന്നതിനാലും ഒരു കർത്തൃത്വത്തിൻകീഴ ഇരിക്കാത്തതിനാലും ഇവർ "കർത്തൃത്വത്തെ നിന്ദിക്കുന്നവരും" "അധികാരങ്ങളെ ദുഷിപ്പാൻ ശങ്കയില്ലാത്തവരും" ആകുന്നു. തങ്ങൾക്കു പാപമില്ലെന്നൊ പാപം ചെയ്വാൻ കഴികയില്ലെന്നൊ പറഞ്ഞുംകൊണ്ടു "മായയാലുള്ള വലിയ വൻപുവാക്കുകളെ പറയുന്നു"- ഇവരല്ലയൊ വരുവാനുള്ള ആ കള്ള ദീർഘദർശി എന്നു ആലോചിപ്പീൻ_

സഹോദരന്മാരെ, ജീവങ്കലേക്കുള്ളവഴി ഇടുക്കുള്ളതും ആകുന്നു. എന്നാൽ നാശത്തിലേക്കുള്ളതൊ വിസ്താരമുള്ളതുമാകുന്നു- (മത്താ ൭_൧൩) സ്വർഗ്ഗരാജ്യം ബലത്താൽ കൊണ്ടുപോകപ്പെടുന്നു (൧൧- ൧൨) എന്നു ഓർപ്പീൻ- ഒരു കയ്യു പൊക്കിയതുകൊണ്ടു രക്ഷിക്കപ്പെടാമെന്നും പാപത്തിൽ നിന്നു സ്വാതന്ത്ര്യപ്പെടാമെന്നും വിചാരിക്കരുതെ_

കടശി, സുറിയാനിപട്ടക്കാരോടു ഒരുഅപേക്ഷ പറയുന്നു_ ദൈവത്തിന്റെ പടയാളികളെ, ഇതാ ഒരു വലിയശത്രു നിങ്ങളുടെ ആട്ടുകളെ ചീന്തുവാൻ വന്നിരിക്കുന്നു. നിങ്ങൾ ധൈര്യമായിനിന്നു യുദ്ധം ചെയ്വീൻ, ബലഹീനപ്പെട്ട ഒരു ആയുധമാകുന്ന ഈ പ്രസംഗത്തെ കൂടെ നിങ്ങളുടെ പ്രസംഗമായി വായിക്കണമെന്നു അപേക്ഷിക്കുന്നു.

എന്നു മിശിഹായുടെ ദാസന്മാരുടെ ദാസനും തന്നിലുള്ള വിശ്വാസത്താലും
തന്റെ കൃപയാലും നിത്യരക്ഷ പ്രാപിക്കുമെന്നു ഉറപ്പോടെ ആ
ശിച്ചിരിക്കുന്നവനും മാമ്മൂദീസായാൽ രക്ഷിക്കപ്പെട്ടു
എങ്കിലും വല്ലപ്രകാരവും മരിച്ചവരുടെ ഉയ
ർപ്പിനു എത്തുമൊ എന്നുവച്ചു ഓട്ടു
ന്ന ഒരു പാപിയുമാകുന്ന

ഇ. എം. പീലിപ്പോസ.

ഇടവക പത്രിക പത്രാധിപർ.

## ൧൦൭൦ കുംഭം മുതൽ പത്രവരിപിരിഞ്ഞ വിവരം ലിസ്റ്റു.

| | | രു | ച | കാ |
|---|---|---|---|---|
| കാട്ടൂർ പള്ളിയോഗത്തിൽനിന്നും | | ൧ | ൧൮ | ൬ |
| കാറ്റുക മുതൽപിടികാരൻ | അവൎകൾ | ൧ | ൧൮ | ൦ |
| പുത്തൻകാവു വായനസിക്രട്ടെരി പീ- സീ- ചെറിയാൻ | ,, | ൨ | ൨ | ൦ |
| ബ- ഉമയാറ്റുകര പള്ളിയൊഗത്തിൽനിന്നും | | ൧ | ൧൨ | ൮ |
| ബ- അയിരൂർ പള്ളിയൊഗം | | ൧ | ൧൮ | ൦ |
| താമരപ്പള്ളിൽ കൊച്ചുതൊമ്മൻ | ,, | ൧ | ൧൮ | ൦ |
| കട്ടനോട്ടിൽ മാമ്മൻ | ,, | ൧ | ൧൨ | ൮ |
| ബ- ചെങ്ങന്നൂർ പള്ളിയൊഗം | | ൧ | ൧൨ | ൮ |
| കൊല്ലൻപറമ്പിൽ ഔസേപ്പൻ | ,, | ൧ | ൧൮ | ൦ |
| ഊരെപ്പടിക്കൽ നൈനാ | ,, | ൧ | ൧൨ | ൮ |
| ബ- തുരുത്തികാട്ടു പള്ളിയൊഗം | | ൧ | ൧൨ | ൮ |
| ബ- താഴത്തെപീടികയിൽ അച്ചൻ | ,, | ൧ | ൧൨ | ൮ |
| ബ- റാന്നി പള്ളിയൊഗം | | ൧ | ൧൨ | ൮ |
| പാലമൂട്ടിൽ കുഞ്ഞുനൈനാ | ,, | ൧ | ൧൨ | ൮ |
| വലിയതെക്കെതിൽ വറീതു കോശി | ,, | ൧ | ൧൨ | ൮ |
| വിലനിലത്തു പീടികയിൽ ദാനിയെൽ | ,, | ൦ | ൨൪ | ൮ |
| ബ- പടയാട്ടിൽ ഇസഹാക്കു കത്തനാർ | ,, | ൩ | ൬ | ൦ |

## പരസ്യം

### കോട്ടയം നെയിത്തു കച്ചവട കമ്പനി (ക്ലിപ്തം)

൧൮൯൮-ൽ ൨-ാം നമ്പ്രായി ജായിന്റ സ്റ്റോക്കു കമ്പനി നിയമം അനുസരിച്ച രജിസ്റ്റർ ചെയ്യപ്പെട്ടു.

മൂലധനം ൨൦.൦൦൦ ഉറുപ്പിക. ഓഹരി ൧൦൦൦. ഓഹരി ൧-ക്കു ൨൦ രൂപാവീതം രണ്ടു തവണയായി അടെക്കേണ്ടതു.

പകുതിയിൽ അധികം അപേക്ഷകൾ വന്നിട്ടുണ്ടു. ബിലാത്തിയിൽ നിന്നു തറികൾ വരുത്തി പല തരത്തിൽ ഉടുപ്പു ശീലത്തരങ്ങളും മുണ്ടുകളും നെയ്യുവരുന്നു. ഓഹരിക്കാരുടെ എണ്ണംതികഞ്ഞാൽ കച്ചവടം എന്ന കമ്പനിയുടെ ഉദ്ദേശ്യവും നിവൎത്തിക്കുന്നതാകുന്നു.

ആണ്ടുതോറും കണക്കു തീൎത്തു ബാക്കിപത്രം ഗവൎമ്മെണ്ടിലെക്കയക്കുമ്പോൾ ആദായം ഓഹരിക്കാൎക്കു വീതിച്ചുകൊടുക്കുന്നതാകുന്നു.

ഓഹരിക്കാരിൽ എല്ലാവക ക്രിസ്ത്യാനികളും ഹിന്തുക്കളും ഉൾപ്പെട്ടിരിക്കുന്നു. മലങ്കരയുടെ നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും ദി- ശ്രീ- കോനാട്ടു മല്പാനച്ചൻ മുതലായ പ്രസിദ്ധപട്ടക്കാരും കമ്പനിയുടെ ക്ഷേമതല്പരന്മാരും കമ്പനിയിൽ ഓഹരി ചേൎന്നിട്ടുള്ളവരാകുന്നു.

കമ്പനിയിൽ ഓഹരിചേരുവാൻ താല്പൎയ്യമുള്ളവൎക്കു അപേക്ഷഫാറം വിലകൂടാതെ എത്തിച്ചുകൊടുക്കാം. കമ്പനിയുടെ റൂൾ അടങ്ങിയ പുസ്തകം ൧-ക്കു ൪ ചക്രം മാത്രമെ വിലയുള്ളു.

അപേക്ഷക്കാർ താഴെ പേരെഴുതിയിരിക്കുന്ന ആളിനു എഴുതി അയക്കേണ്ടതാകുന്നു.

കെ- എ- വൎക്കി. മാനേജർ കോട്ടയം.

## പത്രിക വില വിവരം.

| | | |
|---|---|---|
| ബ്രിട്ടീഷ | രൂപാ | ചക്രം |
| ഒരു കൊല്ലത്തേക്കു | ൧ | ൧൪ |
| ഒററ പ്രതിക്കു | ,, | ൪ |

പരസ്യക്കൂലി

| | | |
|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു വരി ഒന്നിനു | ,, | ൨ |
| പിന്നെ എല്ലാപ്രാവശ്യങ്ങൾക്കും ടി | ,, | ൧൯ |

# NOTICE

പത്രിക സംബന്ധമായ സകലം എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചുടിപ്പുര മാനേജർക്ക മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പറ്റുന്നവർ മുൻകൂറായി വരി അടെക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്റ്റാമ്പായൊ തപാൽ സ്റ്റാമ്പായൊ അയച്ചാലും മതിയാവും.

രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌണ്ട വകവെച്ചുതരേണ്ടതാകുന്നു.

---

MAR THOMAS PRESS
KOTTAYAM